# മലങ്കരഇടവകപത്രിക

പുസ്തകം ൭.] ൧൮൯൩ ശ്ബാത്ത് (കുംഭം) [ലക്കം ൨.

## മംഗളം

പരമതനയമീശം മാന്യയൂദാമ്ലശേശം
നരദുരിതവിനാശം നീതിസൂള്ളപ്രകാശം
നിരുപമഗുണകോശം താതവാമേതരേശം
സ്തുതഗുരുപരിശംസം ഭാവയേമന്മഹീശം

ചാലിൽ ചെറിയ വറുഗീസു.

## മരണാനന്തരാവസ്ഥ.

൧

### ഈആവശ്യം പറവാൻ പോകുന്നതു ചില ക്രിസ്തീയ സാക്ഷികളാകുന്നു.

"മനുഷ്യന്റെപുത്രനു വിരോധമായി ആരെങ്കിലും സംസാരിച്ചാൽ അവനോടു ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനു വിരോധമായി സംസാരിച്ചാൽ അതു അവനൊടു ക്ഷമിക്കപ്പെടുകയില്ല. ഈ ലോകത്തിലുമില്ല വരുവാനുള്ള ലോകത്തിലുമില്ല" (മത്താ ൧൨-൩൨) ഇതുകൊണ്ടു മരണശേഷവും ചില പാപങ്ങൾ ക്ഷമിക്കപ്പെടുമെന്നു അൎത്ഥം ജനിക്കുന്നു. ആകയാൽ പാപമോചനത്തിനു മരണം തടസ്സമാകയില്ലെങ്കിൽ മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു ആവശ്യമാകുന്നു.

എന്നാൽ ഈ വാക്യത്തിൽ ഈ ലോകവും വരുവാനിരിക്കുന്ന ലോകവും എന്നതിന്റെ അൎത്ഥം മശിഹായുടെ ജനനത്തിനു മുമ്പും പിമ്പും ഉള്ള കാലങ്ങളാണെന്നു ചിലരും, "ഒരിക്കലും ഇല്ല" എന്നുള്ള അൎത്ഥത്തിൽ മാത്രമാണെന്നു വേറെ ചിലരും വ്യാഖ്യാനിക്കുന്നുണ്ടു. എപ്പേസി ൧൫-൨൦. ൨൧ വാക്യങ്ങൾ വായിച്ചാൽ വരുവാനിരിക്കുന്ന ലോകം സ്വൎഗ്ഗീകമായും മരണശേഷവുമുള്ള സ്ഥലമൊ കാലമൊ ആണെന്നു വ്യക്തമാകുന്നു.

൨. കൊറിന്തിയാസഭയിൽ മരിച്ചവൎക്കുവെണ്ടി ജ്ഞാനസ്നാനപ്പെടുക എന്നൊരു ആചാരം ഉണ്ടായിരുന്നു എന്നു കാണുന്നു. (൧. കൊറി. ൧൫. ൨൯) ഡാക്തർ ഡൊലിഞ്ചർ എന്ന മഹാൻ ഇതിനെ ഇപ്രകാരം വ്യാഖ്യാനിക്കുന്നു. "ജ്ഞാനസ്നാനപ്പെടുവാൻ ആഗ്രഹിച്ചിട്ടുസാധിക്കാതെ മരിച്ചുപോയ ആൾക്കുവേണ്ടി ജീവനോടിരിക്കുന്ന ഒരു ചാൎച്ചക്കാരൻ ജ്ഞാനസ്നാനം കൈക്കൊള്ളും. അങ്ങനെ കൈക്കൊണ്ടാൽ മരിച്ചുപോയ ആൾ മനസ്സിലും ആഗ്രഹത്തിലും സഭയുടെ ഒരംഗമായി മരിച്ചു എന്നു സഭക്കു ഒരു ലക്ഷ്യം കൊടുക്കുന്നു. ഇങ്ങനെ ചെയ്യുന്നതു ക്രിസ്ത്യാനികളല്ലാത്ത മരിച്ചവൎക്കുവെണ്ടി സഭക്കു പ്രാൎത്ഥിച്ചുകൂടാത്തതുകൊണ്ടു ഈവിധം പ്രതിനിധിസ്ഥാനത്തു ജ്ഞാനസ്നാനം കൈക്കൊണ്ടാൽ മരിച്ചവനു വെണ്ടി സഭക്കു പ്രാൎത്ഥിക്കാമെന്നു ഒരുനടപ്പു അപ്പൊസ്തൊല സഭയിൽ ഉണ്ടായിരുന്നു". ഡീൻസ്റ്റിൻലി എന്നൊരു അംഗ്ലിയാ പണ്ഡിതനും ൟ അഭിപ്രായത്തെ പിൻതാങ്ങുന്നു. മരിച്ചവൎക്കു വെണ്ടി പ്രാൎത്ഥിക്ക അപ്പൊസ്തൊലകാലത്തു നടപ്പായിരുന്നു എന്നും അപ്പൊസ്തൊലൻ അതിനെ ആക്ഷെപിക്കാതെ അതു ഒരുലക്ഷ്യമായി എടുത്തു പറഞ്ഞിരിക്കുന്നു എന്നും ൟ വാക്യം കൊണ്ടു വരുന്നു. മറു വാചകത്തിൽ പറഞ്ഞാൽ സഭാംഗങ്ങൾ പരസ്പരം പ്രാൎത്ഥിക്കെണ്ടതിനു മരണം തടസ്സമില്ല.

൩. ഒനെസിപ്പൊറൊസിൻെറസംഗതി— "കൎത്താവു ഒനെസിപ്പൊറൊസിൻെറ കുഡുംബത്തൊടു കരുണ ചെയ്യട്ടെ. എന്തെന്നാൽ അവൻ പലപ്പൊഴും എന്നെ ആശ്വസിപ്പിച്ചു. എൻെറ ചങ്ങലകളെക്കുറിച്ചു ലജ്ജിച്ചുമില്ല. അവൻ റൊമ്മായിൽ ആയിരുന്നപ്പൊൾ താല്പൎയ്യത്താലെ എന്നെ അന്വെഷിച്ചു കണ്ടെത്തി. ആദിവസത്തിൽ അവനു കൎത്താവിങ്കൽനിന്നു കരുണലഭിപ്പാൻ കൎത്താവു അവനു കൃപ നൽകുമാറാകട്ടെ. പ്രിസ്കായെയും അകില്ലായെയും ഒനെസിപ്പൊറൊസിൻെറ ഭവനക്കാരെയും സല്ക്കരിക്ക" (൨ തീമൊ. ൧അ. ൧൬-൧൮. ൪അ. ൧൯)

അപ്പൊസ്തൊലൻ ൟ വാചകം എഴുതിയപ്പൊൾ ഒനെസിപ്പൊറൊസ ജീവിച്ചിരുന്നുവൊ മരിച്ചു പൊയൊ. ൟ വാക്യങ്ങൾ അവൻ മരിച്ചിരുന്നു എന്നു കാണിക്കുന്നു. അവൻ മരിച്ചു പൊയിരുന്നതുകൊണ്ടും അവനൊടുള്ള സ്നെഹം കൊണ്ടും അവൻെറ കുഡുംബത്തിനു ൟ ലൊകത്തിൽ വച്ചു വരാവുന്ന കരുണയും അവനു മറുലൊകത്തിൽ പ്രാപിക്കാവുന്ന കൃപയും ഉണ്ടാകുവാൻ ശ്ലീഹാ ഇവിടെ പ്രാൎത്ഥിച്ചിരിക്കുന്നു. സല്ക്കാരവാക്കിലും ജീവികളായ പ്രിസ്കായെയും അകില്ലായെയും ഒനെസിപ്പൊറൊസിൻെറ കുഡുംബക്കാരെയും ആണ സല്ക്കരിക്കുന്നതു. അവൻ ജീവനൊടിരുന്നെങ്കിൽ ൟ സൽക്കാരം അവനുവെണ്ടതായിരുന്നു. ടെയിലർ എന്ന അംഗ്ലിയാ പണ്ഡിതൻ ൟ അഭിപ്രായത്തെ പിൻതാങ്ങുന്നു.

ഇനി വെറൊരുതരം തെളിവുകൾ പറയാം. ക്രിസ്തീയശവസംസ്കാര സ്തംഭങ്ങൾ മരിച്ചവൎക്കുവെണ്ടിയുള്ള പ്രാൎത്ഥന അപ്പൊസ്തൊലകാലത്തെ ക്രിസ്ത്യാനികളുടെ പ്രധാന ആചാരങ്ങളിൽ ഒന്നാണെന്നു

കാണിക്കുന്നു. ൱ സ്തംഭങ്ങളെ ഭിപക്ഷക്കാർ പരിശോധിച്ചു അവയുടെ കാലങ്ങളെ വ്യവസ്ഥപ്പെടുത്തിയിട്ടുള്ളതിനാൽ അതെക്കുറിച്ചു ആർക്കും തർക്കമില്ല. ഇതിൽ ഏറ്റവും പുരാതനമായതു ക്രിസ്ത്വാബ്ദം ൭൧-ാമാണ്ടു സംസ്കരിക്കപ്പെട്ട ഒരു കബറിന്മേൽ ഉള്ള സ്മാരകസ്തംഭമാകുന്നു. ൱ തീയ്യി മുതൽ ൫-ാം നൂറ്റാണ്ടു വരെ ഓരോ കാലത്തു സ്ഥാപിക്കപ്പെട്ട സ്തംഭങ്ങളെ മാത്രമെ ഇവിടെ തെളിവിലേക്കു എടുക്കുന്നുള്ളു. അവയിൽ ചില ദൃഷ്ടാന്തങ്ങൾ പറയുന്നു.

"ഹിലാറിയൂസ—നീ നിന്റെ സ്നേഹിതന്മാരോടുകൂടെ ഭാഗ്യത്തിൽ വസിക്കയും ദൈവ സമാധാനത്തിൽ പുതുതാക്കപ്പെടുകയും ചെയ്യുമാറാകട്ടെ"

"ദൈവമെ വെന്തുസിന്റെ ആത്മാവു മൂടപ്പെടരുതെ"

"എന്റെ വാത്സല്യപുത്രിയായ ക്രെസിമി ൮ വയസ്സും ൭ മാസവും ൮ ദിവസവും ചെന്നപ്പോൾ മരിച്ചു. ഇവൾ ദൈവത്തിൽ ജീവിക്കേണമെ"

ഇതുപോലെ വാചകങ്ങൾ ഉള്ള അനേക സ്തംഭങ്ങൾ ഉണ്ടു. അവയെല്ലാം ശേഖരിച്ചും അവയിലെ ആണ്ടുകളെ തിട്ടപ്പെടുത്തിയും യൂറോപ്പിലെ പ്രധാന കാഴ്ചബംഗ്ലാവുകളിലുംമറ്റും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഇതിൽനിന്നുള്ള അനുമാനം എന്തെന്നുവച്ചാൽ ആ പൂർവീക അപ്പോസ്തോല കാലത്തും അതോടടുത്ത കാലത്തും മരണം ജീവികളുടെ പ്രാർത്ഥനയ്ക്കു തടസ്സമെന്നു വിചാരിച്ചിരുന്നില്ല. നേരെമറിച്ചു മരിച്ചുപോയവരെ പ്രാർത്ഥനയിൽ ഓർത്തു അവരുടെ ആത്മാക്കളുടെ ഭാഗ്യത്തിനും ആശ്വാസത്തിനും വേണ്ടി ദൈവത്തോടു യാചിക്കുന്നതു ക്രിസ്ത്യാനികളുടെ മുറയായി വിചാരിച്ചിരുന്നു.



## കോതമംഗലത്തു ബാവാന്മാർ.

പോർത്തുഗീസുകാരാൽ ബലത്താൽ അടിമപ്പെടുത്തിയ മലങ്കരസഭ റോമ്മാനുകത്തെ വെടിഞ്ഞു പിന്തിരിഞ്ഞ ശേഷം അന്ത്യോഖ്യായിൽനിന്നു ആദ്യമായി വന്ന മേല്പട്ടക്കാരൻ പറവൂർ കാലംചെയ്ത മാർ ഗ്രീഗോറിയോസ ബാവായായിരുന്നു. അദ്ദേഹത്തിന്റെ കാലശേഷം വന്നവരാണ തലവാചകത്തിൽ പറഞ്ഞ ബാവാന്മാർ. ഇവർ രണ്ടു പേരായിരുന്നു. ൧- മാർ ബസേലിയോസ കാസെലികാ അല്ലെങ്കിൽ മപ്രിയാനാ- ൨. മാർ ഈവാനിയോസ എപ്പിസ്കോപ്പാ- ആ കാലത്തു പോർത്തുഗീസുഗവണ്മെണ്ടിന്റെ അധികാരം ഇന്ത്യാസമുദ്രത്തിലും അറബിക്കടലിലും എന്നുവേണ്ടാ പാർസി ഉൾക്കടൽ വരെ ഉണ്ടായിരുന്നതിനാൽ ബാവാന്മാരെന്നു സംശയപ്പെടുന്ന ഏവരേയും വിട്ടയക്കാതെ ബന്ധിച്ചുകൊൾവാൻ പ്രത്യേക ശട്ടംകെട്ടുകൾ ചെയ്തിരുന്നതിനാൽ മലയാളത്തു പരദേശ മേല്പട്ടക്കാർക്കു വരുവാൻ പ്രയാസമായിരുന്നു. എന്നു മാത്രമല്ല മലയാളത്തേക്കു യാത്രതിരിച്ച മേല്പട്ടക്കാരിൽ ചിലർ ഇവിടെ എത്താതെ ഇടയ്ക്കു മരണത്തിലും ബന്ധനത്തിലും അകപ്പെട്ടുപോയിട്ടുമുണ്ടു.

ഇങ്ങനെയിരിക്കുന്ന ഒരു സന്ദർഭത്തിലായിരുന്നു മേല്പറഞ്ഞ മാർ ബസേലിയോസിന്റെയും ഈവാനിയോസിന്റെയും പുറപ്പാടു- ഇവരെ അയച്ചതു അന്ത്യോഖ്യായുടെ ൧-ാമത്തെ അബ്ദുമശിഹ എന്ന ഇഗ്നാത്യോസ പാത്രിയക്കീസുബാവാ ആയിരുന്നു- (ഇപ്പോൾ വാഴുന്ന ഭാഗ്യപതിയായ പാത്രിയക്കീസു ൨-ാമത്തെ അബ്ദുമശിഹ ആകുന്നു)

മാർ ബസേലിയോസ ഘ്ദായി എന്ന പേരായ ഒരു മാന്യ സുറിയാനി കുടുംബക്കാരൻ ആയിരുന്നു. ഇദ്ദേഹം മൂസലിൽ മേല്പട്ടക്കാരനായിരിക്കുമ്പോൾ മലയാളത്തേക്കു പോകണമെന്ന പാത്രിയർക്കീസു ആവശ്യപ്പെട്ടു. വേണ്ടിയിരുന്നാൽ മലയാളത്തു മെത്രാന്മാരെ വാഴിക്കുന്നതിനു വേണ്ടി ഇദ്ദേഹത്തെ കാതോലിക്കായായി വാഴിച്ചു. മാർ ഈവാനിയോസിനോടു കൂടെ വേഷച്ഛന്നന്മാരായി പുറപ്പെട്ടു. അറബിക്കപ്പൽവഴി തലശ്ശേരിൽ ഇറങ്ങി. അവിടെനിന്ന പശ്ചിമഘട്ടം എന്ന പർവ്വതങ്ങളിൽ കൂടി കരവഴിയായി നടന്ന അനേകമാസക്കാലം വ്യാഘ്രങ്ങളും പുലികളും വസിക്കുന്ന വൻകാടുകളിൽ കൂടി സഞ്ചരിച്ചു. വനത്തിലെ ചെടികളും തളിരുകളും മാത്രം ഈ കാലത്തു ഇവർക്കു ഭക്ഷണമായിരുന്നു. ൧൬൮൫ കന്നിമാസത്തിൽ കോതമംഗലത്തു പള്ളിക്കു കിഴക്കുള്ള മലയിൽ ഇവർ എത്തി. ക്രിസ്ത്യാനി കുടുംബങ്ങൾ ഉണ്ടോ എന്നറിവാനായി മാർ ബസേലിയോസു കാട്ടിൽ നിന്ന ഇറങ്ങി വയൽപ്രദേശത്തു വന്നു. ഓരോ സ്ഥലത്തുള്ള ജനങ്ങൾ ശത്രുക്കളൊ ബന്ധുക്കളൊ എന്ന നിശ്ചയമില്ലാഞ്ഞതിനാലും മരണം നേരിട്ടേക്കാമെന്ന സംശയം ഉണ്ടായിരുന്നതിനാലും ഒരാൾ എങ്കിലും ജീവിക്കണമെന്നുള്ള ഉദ്ദേശത്തിന്മേൽ യൌവ്വനക്കാരനായിരുന്ന മാർ ഈവാനിയോസിനെ വെളിയിലിറക്കാതെ കാട്ടിൽ ഇരുത്തുകയും വൃദ്ധനായ മാർ ബസേലിയോസു വെളിക്കു സഞ്ചരിക്കയും ചെയ്യണമെന്ന അവർ തമ്മിൽ പറഞ്ഞൊത്തിരുന്നതനുസരിച്ചാണ ഈ വൃദ്ധൻ തന്നെ പുറപ്പെട്ടു വന്നതു. അപ്പോൾ വയലിൽ ഒരു മലയാളശൂദ്രൻ ഉഴവുചെയ്തുകൊണ്ടു നില്ക്കുന്നതു കണ്ടു അടുത്തു ചെന്ന ക്രിസ്ത്യാനികളൊ പള്ളികളൊ സമീപമുണ്ടോ എന്ന കുരിശടയാളം വരച്ചു ആംഗ്യം കാണിച്ചു ചോദിച്ചു. ഉണ്ടെന്ന ശൂദ്രൻ മറുപടി പറഞ്ഞ ശേഷം കാണിച്ചു കൊടുക്കണമെന്ന ആവശ്യപ്പെട്ടപ്പോൾ തന്റെ കാളകളെ ഇട്ടേച്ചു പോകുവാൻ പാടില്ലെന്ന സമാധാനം പറഞ്ഞു. ഇതിങ്കൽ കാളകൾ അവിടെ നില്ക്കുവാൻ വേണ്ടി സ്ലീബാ എടുത്തു വാഴ്ത്തി എന്നും ശൂദ്രൻ മടങ്ങി വരുന്നതുവരെ കാളകൾ ചുവടു പറിക്കാതെ നിന്നിരുന്നു എന്നും പാരമ്പര്യം പറയുന്നു. എങ്ങിനെയും ഇദ്ദേഹം ഒരു വലിയ മുനിയാണെന്ന മലയാളിക്കു തോന്നി കോതമംഗലത്തു ചെറിയ പള്ളിയിലേക്കു വഴി കാണിച്ചുകൊടുത്തു. മാർ ബസേലിയോസു പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥന കഴിച്ചു ഉടൻ ക്ഷീണംകൊണ്ടു തന്റെ കൈവശമുണ്ടായിരുന്ന പുതപ്പു പള്ളിയുടെ അഴിക്കകത്തു വിരിച്ചു കിടന്നു.

പള്ളിക്കകത്തു ഒരു മൂത്ത മേത്തൻ കയറിക്കിടക്കുന്നു എന്നു ഒരു ധ്വനി പുറപ്പെട്ടു ആൾകൂടി- ചിലർ ഇതാരെന്ന അറിവാൻ ആഗ്രഹിക്കുന്നു. മറ്റുചിലർ ഈ മൂത്ത അറവിക്കാരൻ പള്ളിയിൽ പ്രവേശിച്ചു അശുദ്ധപ്പെടുത്തിയതുകൊണ്ടു ഇയാളെ പിടിച്ചിറക്കികളയണമെന്ന പറഞ്ഞു ശബ്ദിക്കുന്നു- ഭാഷ അറിയാവുന്നവരൊ ആരും ഇല്ല- ഒടുവിൽ ഒരു വൃദ്ധൻ കത്തനാർ വന്നു- ഒന്നരണ്ടു മുക്കുകയും മൂളുകയും ചെയ്തപ്പോൾ താൻ മേല്പട്ടക്കാരനാണെന്നുള്ളതിലേക്കു അടയാളങ്ങൾ ബാവാ കാണിച്ചുകൊടുത്തു. അപ്പോൾ അപരാധം പറഞ്ഞുപോയവർ നിലവിളി തുടങ്ങി. പരസ്പരം സന്തോഷമായി- തദ്ദേശികൾ ബന്ധുക്കൾ ആണെന്ന മനസ്സിലായശേഷം ഇനി ഒരു ബാവാ വേറെയുണ്ടെന്നും അടുത്ത കിഴക്കുള്ള മലയിൽ ഇരിക്കുന്നു എന്നും ജനത്തെ മനസ്സിലാക്കി- അപ്പോൾ അവർക്കുണ്ടായ സന്തോഷം എന്തു പറയാവു- കൊച്ചുബാവായെ കൊണ്ടുവരുവാൻ ആഘോഷങ്ങൾ വട്ടംകൂടി- ഈ ആഘോഷങ്ങൾ സംശയസൂചകങ്ങളായി തീർന്നേക്കാമെന്ന വിചാരിച്ചു വലിയബാവായുടെ തൂവാല ഒരടയാളമായി മുമ്പിൽ അയച്ചു- ഇങ്ങിനെ ഇളയബാവായും വന്നശേഷം ൧൩-ാം ദിവസം മാർ ബസേലിയോസു കാലംചെയ്തു ആ പള്ളിയിൽ തന്നെ അടക്കപ്പെട്ടു- മേല്പറഞ്ഞ ശൂദ്രന്റെ വീട്ടുകാർക്കു ഇന്നും പള്ളിയിൽനിന്ന ഒരവകാശം കൊടുത്തുവരുന്നുണ്ടത്രെ-

എന്നാൽ മാർ ഈവാനിയോസ മലങ്കര സഭയ്ക്കു ഒരു വലിയ രക്ഷകർത്താവായിരുന്നു. ഉദിയമ്പേരൂർ സുന്നഹദോസിൽ വച്ചു സുറിയാനിക്കാരുടെ പുസ്തകങ്ങൾ എല്ലാം ദഹിപ്പിക്കയും വിശ്വാസവും പള്ളിക്രമങ്ങളും അശേഷം ഭേദപ്പെടുത്തുകയും ചെയ്തിരുന്നു. ഈ സ്ഥിതിയിൽ പത്തെഴുപതുവർഷം ഇരുന്നതുകൊണ്ടു സുറിയാനിവിശ്വാസം അശേഷം ആർക്കും അറിഞ്ഞുകൂടാഞ്ഞു. മാർ ഈവാനിയോസു വളരെക്കാലം ജീവിച്ചിരുന്നു വളരെ പള്ളികളെ റോമ്മായിൽ നിന്ന തിരിച്ചെടുത്തു. പള്ളിക്രമ പുസ്തകങ്ങൾ സ്വന്തകയ്യാൽ എഴുതി ഉണ്ടാക്കി നടപ്പാക്കി. റോമ്മാക്കാരുടെ ദുരുപദേശങ്ങളെ ഒന്നായി നീക്കുന്നതിനു എളുപ്പമല്ലാഞ്ഞതിനാൽ താഴെപ്പറയുന്ന അഞ്ചുകൂട്ടം സംഗതികൾ ഇദ്ദേഹം നമ്മുടെ ജനത്തിൽ ഉപദേശിച്ചു സ്ഥിരപ്പെടുത്തി.

൧. കാതോലിക്കാ പള്ളി എന്നു വച്ചാൽ റോമ്മാപ്പള്ളിയല്ല, നിഖ്യാ, കുസ്തന്തീനോപ്പോലീസു, എപ്പെസൂസ ൟ വിശുദ്ധ സുന്നഹദോസുകളുടെ നിശ്ചയങ്ങളാൽ ഉറപ്പിക്കപ്പെട്ടിരിക്കുന്ന തിരുസഭയാകുന്നു എന്നും,

൨. മിശിഹായിൽ പൂർണ്ണ ദൈവത്വവും പൂർണ്ണ മനുഷ്യത്വവും സമ്മിശ്രം കൂടാതെയും വേർതിരിക്കപ്പെടുവാൻ പാടില്ലാതെയും യോജിച്ചു ഒരു സ്വഭാവവും ഒരു ക്നോമായും ആണെന്നും,

൩. പരിശുദ്ധാത്മാവു പിതാവിനോടും പുത്രനോടും സമനും പിതാവിൽ നിന്നു പുറപ്പെട്ടു പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നു എന്നും.

൪- കുർബ്ബാനക്കു പതീറായല്ല, ഖമീറാ ഉപയോഗിക്കണമെന്നും,

൫. ഇന്നയിന്ന നോമ്പുകൾ ഇന്നയിന്ന വിധത്തിൽ ആചരിക്കണമെന്നും ആയിരുന്നു.

പറങ്കള്ളാ എന്നൊരു റോമ്മാ പാത്രിയും മാത്തുള എന്നൊരു ശെമ്മാശും മാർ ൟവാനിയോസിനോടു എതിരായി വളരെ തർക്കങ്ങളും കലഹങ്ങളും പുറപ്പെടുവിക്കയും അദ്ദേഹത്തെ പീഡിപ്പിക്കയും ഉണ്ടായി- ഇവരെ ബാവാ മഹറോൻ ചൊല്ലിയ ഒരു സുറിയാനി കവിത ഇന്നും കാണുന്നുള്ളതു വളരെ രസകരമാകുന്നു- ഇദ്ദേഹം വേദപുസ്തകത്തിൽ വളരെ നിപുണൻ ആയിരുന്നു എന്നു അദ്ദേഹത്തിന്റെ കൃതികളായി കാണുന്നുള്ള അനേക മെമ്മറാകളും ഊത്താമാകളും കൊണ്ടറിയാം- ൟ പരിശുദ്ധൻ വരാതിരുന്നെങ്കിൽ നാം എല്ലാവരും ഇന്നും റോമ്മായുടെ നുകത്തിൻകീഴ ശാപത്തിൽ ഇരുന്നു പോകയെനെ- മലങ്കര സുറിയാനിക്കാരുടെ അളവററ കൃതജ്ഞതയ്ക്കു പാത്രവാന്മാരായി ആരെങ്കിലും ഉണ്ടെങ്കിൽ അവരിൽ ഒന്നാമൻ ൟ മാർ ൟവാനിയോസു ബാവായാണെന്നു പറവാൻ സംശയം ഒട്ടുമില്ല- ഇദ്ദേഹം ജോലിയുടെ ആധിക്യം കൊണ്ടോ അറിവില്ലാഞ്ഞിട്ടോ മലയാളത്തു സഞ്ചരിക്കാൻ ഇടയാകാഞ്ഞ സ്ഥലങ്ങളിൽ അല്ലാതെ പുത്തൻകൂർ യാക്കോബായ സുറിയാനി സഭ ഇല്ലാത്ത ദിക്കുകൾ ഇല്ല- താൻ ഏതെല്ലു സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടുണ്ടോ അവിടെ ഒക്കെയും ഏറക്കുറെ ജനത്തെ റോമ്മായിൽ നിന്നു തിരിച്ചെടുത്തു. വിശ്വാസത്തിൽ അത്യന്തധൈര്യവും അദ്ധ്വാനം ചെയ്വാൻ അശേഷം മടിയില്ലാത്തവനും പ്രസംഗത്തിൽ അസാമാന്യ ചാതുര്യവാനും അറിവിൽ നിപുണനും ആയിരുന്നു-

കടശി പരമായിസ്സിൽ സത്യ വിശ്വാസത്തിലും ഭക്തിയിലും ൧൬൯൩-ാം ആണ്ടു ചിങ്ങം ൩൩- കർത്താവിൽ നിദ്രയെപ്രാപിച്ചു മുളന്തുരുത്തിപള്ളിയിൽ അടക്കപ്പെട്ടു- ഇപ്പോൾ തന്റെ അദ്ധ്വാനത്താൽ അടിമയിൽനിന്നു വീണ്ടെടുക്കപ്പെട്ട ൟ സഭയ്ക്കുവേണ്ടി ദൈവത്തിന്റെ മുമ്പാകെ മുട്ടിപ്പാലെ പ്രാർത്ഥിച്ചുവരുന്നു- അവിടത്തെ പ്രാർത്ഥന നമുക്കു കോട്ടയാകട്ടെ-

---

## ഒരു എഴുത്തിന്റെ മറുപടി.

മലങ്കര ഇടവക പത്രിക പത്രാധിപരവർകൾക്കു.

റോമയിലെ ശുദ്ധ: പാപ്പാ എല്ലാവക ക്രിസ്ത്യാനികൾക്കും പുനരൈക്യതക്കായിട്ടു എഴുതിയ എഴുത്തിനു മറുപടിയായി അലക്സന്ത്രായിലെ ഒർത്തൊദൊക്സാ കാതോലിക്ക സഭയുടെ പാത്രിയർക്കാ തന്റെ മഹാ ഇടവകയുടെ ഇടവകക്കാർക്കു എഴുതിയിരിക്കുന്ന എഴുത്തിന്റെ സാരാംശം അറിയുന്നതിൽ നിങ്ങളുടെ ബഹുകളായ വായനക്കാരിൽ പലർക്കും ഇമ്പവും രസവും ഉണ്ടായിരിക്കുമെന്നു കരുതി ഞാൻ അതിനെ ഒരു ചെറുലേഖനത്തിൽ അടക്കത്തക്കവണ്ണം ചുരുക്കി എഴുതി അയക്കുന്നു. നിങ്ങൾ അതിനെ സ്വീകരിച്ചു പ്രസിദ്ധം ചെയ്വാൻ ആഗ്രഹിക്കുന്നു.

“ആകയാൽ ൟ ശുദ്ധമുള്ള ആഗ്രഹപ്രകാരം മിശിഹായുടെ ഞങ്ങളുടെ ഒർത്തൊദൊക്സപള്ളി പുനരൈക്യതക്കായിട്ടുള്ള ഏതു ഏർപ്പാടും സ്വീകരിപ്പാൻ എല്ലായ്പോഴും ഒരുങ്ങിയിരിക്കുന്നു. എന്നാൽ റോമ്മാ ബി

ഷോപ്പ പലതും വിവിധവുമായ സുവിശേഷ വിരുദ്ധമുള്ള തന്റെ പു ത്രുമകളുടെ "രഹസ്യമായി കൊണ്ടുവന്നിരിക്കുന്ന" (൨ പത്രോ. ൨-൧൮) ഫങ്ങലെയെ ഒട്ടന്നാട്ടും ആസകലവും കൊടഞ്ഞുകളകമാത്രം ചെയ്യണം. അതുകൊണ്ടാണല്ലൊ കിഴക്കെയും പടിഞ്ഞാറെയും പള്ളികളുടെതാപകരമായ ഭിന്നിപ്പിനു ഇടവരുത്തിക്കൂട്ടിയതു. ശുദ്ധമുള്ള ഏഴു ആകമാന സുന്നഹദോസുകളുടെ അടിസ്ഥാനത്തേക്കു വരികയുംവേണം. അവ എടത്തുട്ടു പക്ഷപ്പെട്ടുന്നവൎക്കു വിരോധമായി വിശ്വാസത്തിന്റെ നേരുപദേശം തീരുമാനിക്കുന്നതിനാൽ ദൈവത്തിന്റെ സകല വിശുദ്ധ പള്ളികളുടെ പ്രതിനിധികളായി വിശുദ്ധാത്മാവിൽ ക്രുടി ചേൎക്കപ്പെട്ടവരായിരുന്നല്ലൊ. അവയ്ക്കു മിശിഹായുടെ പള്ളിയിൽ ആസകലാലും നിത്യമായും ഉള്ള ഉറപ്പുണ്ടു.... എന്നാൽ പള്ളികളുടെ പുനരൈക്യതക്കായിട്ടുള്ള ഭക്തികരമായ വിചാരത്തിന്റെ സഫലതക്കായിട്ടു ഇതു ഭവിക്കുമെന്നിരുന്നാലും സകലത്തിനും മുമ്പായി സാധാരണമായൊരു പ്രമാണവും അടിസ്ഥാനവും തെളിയിക്കപ്പെടുന്നതാവശ്യമാണ. അങ്ങനെ ഉറപ്പായ സാധാരണ പ്രമാണവും അടിസ്ഥാനവും ഏവൻഗെലിയിലെ ഉപദേശവും ഏഴു വിശുദ്ധ ആകമാന സുന്നഹദോസുകളുടെയും അല്ലാതെ മറെറാന്നുമല്ലല്ലൊ. ഭിന്നിപ്പുവരെക്കും കിഴക്കെയും പടിഞ്ഞാറെയും പള്ളികൾക്കുപൊതുവായിരുന്ന ഈ ഉപദേശത്തെപ്പററി അപ്പോൾ "ഏകശരീരമായിരുന്ന" (എഫെ. ൩-൬) കിഴക്കെയും പടിഞ്ഞാറേയും മിശിഹായുടെ ഏക വിശുദ്ധ കാതോലിക്കായുമുള്ള ഒർത്തൊദുക്സാ അപ്പൊസ്തോലിയ പള്ളി എന്തു വിശ്വസിച്ചുവന്നു എന്നുള്ള സത്യത്തെ പരമാൎത്ഥ ആഗ്രഹത്തോടെ അറിയുന്നതിനും ഇതിനെ മുഴുവനായും ഭേദം ക്രുടാതെയും മുറുകെ പിടിക്കുന്നതിനും നാം ശ്രമിക്കപ്പെടുന്നു.... ഇനിയും പുനരൈക്യതയുടെ വിശുദ്ധ ആന്തരത്തെ സംബന്ധിച്ചു മിശിഹായുടെ കിഴക്കെ ഒർത്തൊദുക്സാ കാതോലിക്കാ പള്ളി പൂൎണ്ണഹൃദയത്തോടെ സ്വീകരിപ്പാൻ ഒരുങ്ങിയിരിക്കുന്നതു എന്തെന്നാൽ, പക്ഷെ തങ്ങൾ തന്നെ അതിനെ വഷളാക്കി മുറുകെ പിടിക്കുന്നില്ലങ്കിൽ— ഒമ്പതാം നൂററാണ്ടിനുമുമ്പെ കിഴക്കെയും പടിഞ്ഞാറെയുംപള്ളി ഐകകണ്ഠ്യേന അനുസരിച്ചുവയൊക്കയും ദിവ്യപിതാക്കളുടെയും ദിവ്യമായി ക്രുടപ്പെട്ട ആകമാന സുന്നഹദോസുകളുടെയും ഉപദേശത്തിൽ നിന്നു ഒമ്പതാം നൂററാണ്ടിനു മുമ്പെ അപ്പുഴത്തെ പടിഞ്ഞാറുള്ള ഒർത്തൊദുക്സാമാനസന്മാരായ റോമാപള്ളിക്കാർ വിശ്വാസ പ്രമാണത്തെ ക്രുട്ടതലോട്ടു ക്രുടെ ഫിലിയൊക്വെ എന്നും പുളിപ്പില്ലാ അപ്പം പെരുമാറിയൊ എന്നും അത്രു ബെസ്സുക്കാനാത്തീയുടെ ഉപദേശത്തെ കൈക്കൊണ്ടോ എന്നും കുളിപ്പിക്കുന്നതിനു പകരം തളിപ്പായിരുന്നൊ എന്നും എപ്പൊഴും കന്യകയായവളുടെ അമലോത്ഭവത്തെയും റോമാബിഷോപ്പിന്റെ ലൌകീക ശക്തിയും തെററില്ലായ്മയും പൂൎണ്ണാധികാരവും പശ്ചാത്യൎക്കു തെളിയിക്കാമെങ്കിൽ ഞങ്ങൾക്കൊന്നും പറവാനില്ല എന്നാൽ നേരെമറിച്ചു ലത്തീൻകാരിൽ സത്യസ്നേഹികൾ തന്നെയും സമ്മതിക്കുന്ന പ്രകാരം മിശിഹായുടെ കിഴക്കെ ഒർത്തൊദുക്സാ കാതോലിക്കാപള്ളി അന്നു കിഴ

ക്കും പടിഞ്ഞാറും ഒരുപോലെ അനുസരിച്ചുവന്ന പുരാതനമായി ഏല്പിക്കപ്പെട്ട നടപടികളെ മുറുകെ പിടിക്കുന്നു എന്നും പടിഞ്ഞാറുകാർ പല പുതുമകളാൽ അവയെ വഷളാക്കി എന്നും സ്പഷ്ടമായി തെളിയിക്കപ്പെട്ടാൽ പുനരൈക്യതക്കു എത്രയും സ്വാഭാവികമായ വഴി പടിഞ്ഞാറെസഭ പുരാതനമായ ക്രമത്തിനും ശട്ടവട്ടത്തിനും തിരികെ വരുന്നതാകുന്നു എന്നു കുട്ടികൾ പോലും സമ്മതിക്കും. എന്തെന്നാൽ വിശ്വാസം കാലപ്പഴക്കംകൊണ്ടോ സംഗതിവശാലൊ ഒരു പ്രകാരവും ഭേദപ്പെടാതെ എല്ലായ്പ്പോഴും എല്ലാടവും ഒരുപോലെ ഇരിക്കുന്നു. എന്തെന്നാൽ "ഒരു ശരീരവും നിങ്ങളുടെ വിളിയുടെ ആശയിൽ നിങ്ങൾവിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ ഒരു ആത്മാവും ഉണ്ടു. ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമോദീസായും എല്ലാവക്കും ഒരു ദൈവവും പിതാവും താൻ സകലത്തിന്മേലയും സകലത്തിലൂടെയും നിങ്ങളിൽ എല്ലാവരിലും ആകുന്നു" (എഫെ ൪. ൪. ൬) എന്നു പറഞ്ഞിട്ടുണ്ടല്ലൊ- - - - പിന്നെ പാപ്പാ മേലധികാരത്തെക്കുറിച്ചു പറയുന്നതു ദിവ്യപിതാക്കൾ റോമ്മാ ബിഷോപ്പിനെ മഹാരാജ്യത്തിന്റെ തലസ്ഥാന നഗരത്തിലെ ബിഷോപ്പായിട്ടു മാത്രം ബഹുമാനിച്ചിട്ടു ശ്രേഷ്ഠതയുടെ ബഹുമതി കൊടുത്തു സ്ഥാനത്തിൽ ഒന്നാമത്തെ ബിഷോപ്പായിട്ടു മാത്രം കരുതി. എന്നുവെച്ചാൽ സമന്മാരിൽ ഒന്നാമൻ. ഈ പദവികൾ തന്നെ കൊൻസ്താന്തിനൊപ്പിൾ റോമ്മാ മഹാരാജ്യത്തിന്റെ തലസ്ഥാനമായി ഭവിച്ചപ്പോൾ പിന്നത്തേതിൽ അതിന്നും അവർനൽകി. ഇതിനു ആധാരമായിട്ടു നാലാം സൂനഹദോസിലെ ൨൮-ാം കാനോൻ മറ്റു സംഗതികളുടെ കൂട്ടത്തിൽ പറയുന്നതു എന്തെന്നാൽ. "നവറോമായാകുന്ന ടി- കൊൻസ്താന്തിനൊപ്പിളിലെ വിശുദ്ധ സഭക്കു ഒരെ പദവി ഞങ്ങൾ തെളിയിക്കയും ശട്ടപ്പെടുത്തുകയും ചെയ്യുന്നു. എന്തെന്നാൽ പഴയ റോമായുടെ സിംഹാസനത്തിനു ആയ്യു മഹാരാജ്യത്തിന്റെ തലസ്ഥാനമായിരുന്ന കാരണത്താൽ പിതാക്കന്മാർ യുക്തമാംവണ്ണം അതിനു സ്ഥാനമാനങ്ങൾ നല്കിയിരിക്കുന്നു. ആ ആന്തരം പ്രമാണിച്ചു കൊൻസ്താന്തിനൊപ്പിൾ സൂനഹദോസിലെ ൧൫൦ ബിഷോപ്പന്മാർ പുതിയ റോമായിലെ എത്രയും വിശുദ്ധമായ സിംഹാസനത്തിനു സമമായ പദവികൾ കൊടുത്തു".

ഈ കാനോനിൽനിന്നു പ്രത്യക്ഷപ്പെടുന്നതു എന്തെന്നാൽ റോമാ ബിഷോപ്പു കൊൻസ്താന്തിനൊപ്പിൾ ബിഷോപ്പിനോടും മറ്റു പള്ളികളുടെ ബിഷോപ്പന്മാരോടും ബഹുമാന തുല്യനാകുന്നു. എന്നാൽ ഒരു കാനോനിലും പിതാക്കന്മാരിൽ യാതൊരുത്തനിലും റോമായിലെ ആൾ വിസ്തീർണ്ണതയിൽ പള്ളികളുടെ പ്രഭു താൻ തനിച്ചാകുന്നു എന്നും മറ്റു സ്വയാധീനരും തലസ്ഥാന ഉടമസ്ഥരുമായ പള്ളിക്കാരുടെ തെറ്റില്ലാത്ത ന്യായാധിപതിയും പത്രോസ ശ്ലീഹായുടെ അനന്തിരവൻ ഭൂമിയിൽ ഈശൊമിശിഹായുടെ കാര്യസ്ഥനെന്നും യാതൊരു സൂചനയും ഉത്ഭവിക്കുന്നില്ല... ആയതുകൊണ്ടു റോമാ ബിഷോപ്പു ഞങ്ങളോടു ഞങ്ങളുടെ പൂർവ്വപിതാക്കന്മാരുടെ മനസ്സെന്തായിരുന്നു എന്നും

ക്രിസ്ത്യാനികളുടെ ആദ്യകാലങ്ങൾ ഞങ്ങൾക്കു ഏല്പിച്ചതു എന്തെന്നും തിരക്കം ചെയ്വാൻ ഞങ്ങൾക്കു പ്രമാണങ്ങൾ കാണിച്ചുതരുന്നതു കൊണ്ടു ഒരു ഫലവുമില്ല. ഈ പ്രമാണങ്ങളിൽ ഒർത്തൊദൊക്സുകാരായ ഞങ്ങൾ പുരാതനത്തിൽ ദിവ്യമായി ഏല്പിച്ചുതന്നിട്ടുള്ള ഉപദേശങ്ങളും നടപടികളും കാണുന്നു. ആയവ ഇന്നുവരെയും ഞങ്ങൾ ഭദ്രമായി പിടിച്ചുകൊള്ളുന്നു. പടിഞ്ഞാറെ പാപ്പാ പള്ളിസ്വീകരിച്ചു ഇന്നോളം പിടിച്ചുകൊണ്ടിരിക്കുന്ന ഒടുക്കകാലം ജനിപ്പിച്ചിട്ടുള്ള നിസ്സാരമായ പുതുമകളെ ഞങ്ങൾ ഒരു പ്രകാരവും കാണുന്നില്ല. ഒർത്തൊദൊക്സാ കിഴക്കെപള്ളി ക്രിസ്ത്യാനികളിൽ ഒമ്പതു നൂററാണ്ടുകളിലെ ഏഴു ആകമാനസൂന്നാദോസുകളുടെ പള്ളിയാകകൊണ്ടും സത്യത്തിന്റെ തൂണും അടിസ്ഥാനവുമായ മിശിഹായുടെ ഏക വിശുദ്ധ കാതോലിക്കായും അപ്പൊസ്തോലീയവുമായ പള്ളിയാകകൊണ്ടും മിശിഹായിൽ ന്യായമായി പുകഴുന്നതിനും ഇടയാകുന്നു. ആകയാൽ ഇപ്പൊഴത്തെ റോമ്മാപ്പള്ളി പിതാക്കന്മാരുടെ പിഴകളെ ഭോഷ്കാക്കിയ പുതുമയുടെ പള്ളിയാണെന്നും ശുദ്ധമുള്ള പുസ്തകം വികടമായി ഭാഷാന്തരപ്പെടുത്തിയും അങ്ങിനെ തന്നെ ശുദ്ധമുള്ള സൂന്നാദോസുകളുടെ വിധികളും ചെയ്തിരിക്കുന്നു. ആകയാൽ അതിനെ ന്യായമായും ശരിയായും ഉപേക്ഷിച്ചിരിക്കുന്നു. അബദ്ധത്തിനു അതു നിലനില്ക്കുന്ന കാലമൊക്കയും ഉപേക്ഷിക്കുന്നതുമാകുന്നു. "ദൈവത്തിൽ നിന്നു വേർതിരിക്കുന്നതായ ഒരു സമാധാനത്തെക്കാൾ സ്തുത്യയോഗ്യമായ ഒരു യുദ്ധം ഏററം നന്നു" എന്നു ശ്രീഗ്രെഗോറിയൂസ നസിയാൻസെനൂസ പറയുന്നുണ്ടു".

തല്പരൻ.

മലങ്കര ഇടവകപത്രിക

ഇടവക പത്രിക ഇപ്പൊൾ നാലു കാലമായി ജീവിച്ചിരിക്കുന്നു. ഈ ദീർഘകാലംകൊണ്ടു ഇടവകപത്രികക്കും സുറിയാനി സഭയ്ക്കും ഉണ്ടായിട്ടുള്ള ഉയർച്ചയെക്കുറിച്ചു ഈ വത്സരാരംഭത്തിൽ അല്പം ചിന്തിക്കുന്നതു കാലൊചിതമെന്നു തൊന്നുന്നു.

ഒന്നാമതു പത്രികയെക്കുറിച്ചുതന്നെ ആലൊചിക്കാം. പത്രികയുടെ ഒന്നാം ലക്കത്തിൽതന്നെ ഒരു ലെഖകൻ പ്രസ്താവിച്ചിരുന്നതു പത്രിക ക്രമേണനന്നായി മദ്രാസ് ക്രിസ്ത്യൻകൊളെജ മഗസീൻപൊലെ ആയിതീരുന്നതിനു പ്രയത്നിക്കണമെന്നായിരുന്നു * പ്രയത്നത്തിന്റെ ഉണ്ടായൊ ഇല്ലായ്മയെകുറിച്ചു നിശ്ചയമില്ല. ഈ പ്രതീക്ഷ അല്പമെങ്കിലും സാദ്ധ്യമായിട്ടില്ലെന്നതിച്ചുതന്നെ. പത്രികയുടെ വലിപ്പവും, ആകൃതിയും, അച്ചടിയുടെ രീതിയും, ലെഖനങ്ങളുടെ തരം തിരിവും എല്ലാം "ആദിമുതൽ എന്നും (എന്നന്നെക്കും എന്നുതൊന്നുന്നു) ആമ്മീൻ-
ഈ മകരംമുതൽ ചില ഭെദങ്ങൾ ഒക്കെ വരുത്താൻ ഭാവിച്ചിരിക്കുന്ന

* മഗസീനിലെക്കു എഴുതി അയക്കുന്ന ലേഖകന്മാരെപ്പൊലെ എന്നു വേണ്ടാ ശതാംശമെങ്കിലും ഞങ്ങളെ സഹായിപ്പാൻ ആൾ ഇല്ലാ. ഇ. പ. പ.

തായി ധനുലക്കത്തിൽ ഘോഷിച്ചിരുന്നല്ലൊ. മകരത്തിലെ പത്രിക കണ്ടപ്പോൾ ഘോഷം ഒന്നും സാരമായി നിറവെറികാണാഞ്ഞതിൽ ഇച്ഛാഭംഗം ഉണ്ടു. അപ്രകാരം തന്നെ മാനെജമെൻറു മാറികൊണ്ടിരുന്നതിനാൽ എന്നതൊന്നുന്നു, യാതൊരു പ്രത്യെക സംഗതിയും അഭിപ്രായപ്പെട്ടുക ആകട്ടെ, നടത്തുകയൊ നടത്തുവാൻ ചുമതലയായിശ്രമിക്കയൊ ചെയ്യുതായി പത്രികയെ അഭിനന്ദിക്കുന്നതിനു ഉണ്ടൊ ഇല്ലയൊ ഓൎക്കുന്നില്ല. എന്നാൽ ഒരുവിധത്തിൽ പത്രികയാൽ ഉണ്ടായിട്ടുള്ള ഫലം ആലൊചിക്കുന്ന പക്ഷം ഈ ന്യൂനതകൾക്കു എല്ലാം പരിഹാരമായിരിക്കുന്നു. പണ്ടു ബാവാകക്ഷി എന്നുപറഞ്ഞാൽതന്നെ കുറെ ഹാസ്യയൊഗ്യമായിരുന്നു. അതുകൊണ്ടു ഒരു വിധകാർ ഒക്കെ സ്ഥലകാലൊചിതം പത്രൊസ്സ ശ്ലീഹായെപ്പൊലെ ബാവാകക്ഷിയും മെത്രാകക്ഷിയുമായി കഴിയാറുണ്ടായിരുന്നു. പാദ്രിമാരും പുറപ്പാടു പുസ്തകം ൨൦-ാം അദ്ധ്യായംവരെ നൊക്കീട്ടുള്ള ഉപദെശിമാരും ബാവാകക്ഷി എന്നു കേട്ടാലുള്ള ചവൎപ്പും മുഖദൈൎഘ്യവും തിക്തകം കഷായം കുടിച്ചുതിൽ പരമായിരുന്നു. ഇവരും ഇവരുടെ വാടയെററിട്ടുള്ള സുറിയാനി നവീകരണക്കാരും പരിശുദ്ധന്മാരൊട്ടും നമ്മനിറഞ്ഞമറിയത്തൊട്ടും അപെക്ഷിക്കുന്നതിൻെറ തെററിനെക്കുറിച്ചും, ചാത്തംകഴിക്കയും മരിച്ചവൎക്കുവെണ്ടി അപെക്ഷിക്കയും ചെയ്യുന്നതിൻെറ ദൊഷത്വത്തെക്കുറിച്ചും സമയത്തും അസമയത്തും സുറിയാനിക്കാരൊടു തൎക്കിക്കുന്നതിനു ധൈൎയ്യപ്പെട്ടുന്നതും അവരെ പറഞ്ഞു മട്ടുപ്പിക്കുന്നതും എത്രയൊ സാധാരണയായിരുന്നു. ആൾക്കൂട്ടങ്ങളിൽ ഹിന്തുക്കളൊടു പ്രസംഗത്തിനു കോപ്പിട്ടു സുറിയാനിക്കാരെ അതിക്ഷെപിച്ചു പരിയുക ഇവൎക്കു പതിവായിരുന്നു. അവരുടെ വൎത്തമാന പത്രങ്ങൾക്കും മുഖ്യജൊലി ഇതുതന്നെയായിരുന്നു.

ഈ കാലം ഒക്കയും മാറിപ്പൊയി. ബാവാകക്ഷി എന്നു സമ്മതിച്ചു പറയുന്നതിനു ആകക്ഷിക്കാൎക്കു ഇപ്പൊൾ ശങ്കയില്ല. (വല്ലമുക്കിലും മൂലയിലും ഒന്നൊ അരയൊ വിലാഞ്ഞിൽ കാണുമായിരിക്കാം. അതുപൊകട്ടെ.) പാദ്രിമാരും പ്രസ്തുവ ഉപദെശിമാരും ബാവാകക്ഷി എന്നു വച്ചാൽ ശരിയായ ഒരു സംഘം തന്നെ എന്നു സമ്മതമാണു. തമ്മിൽ ബന്ധുതൎക്കു കുറെ മോഹമാണത്രെ. ഒരുസുറിയാനിക്കാരനും ഒരു ഉപദെശിയും കൂടെ കൂടിയാൽ ക്രിസ്തീയ മതത്തിൻെറ പൊതുതത്വങ്ങളെക്കുറിച്ചുമാത്രം സംസാരിക്കും. ഇരുകക്ഷിക്കുമുള്ള വ്യത്യാസതകളെക്കുറിച്ചു സംഭാഷണം പരസ്പരം പൂജ്യമായി കഴിച്ചുകൊള്ളും. സംഘങ്ങളിത തെറവുപ്രസംഗങ്ങൾ ഇല്ല. വൎത്തമാനപത്രവും ദീപംകെടുന്നതിനുമുമ്പു ആളികത്തുന്നതുപൊലെ ഒരുഘൊഷരംഗം കഴിച്ചു മൌനമായി- ഇങ്ങിനെ സ്വന്തമതതത്വങ്ങളുടെ അടിസ്ഥാന ന്യായങ്ങളെക്കുറിച്ചു നാട്ടുമ്പുറത്തുള്ള അപരിഷ്കൃത സുറിയാനികൾക്കുകൂടി ഏറക്കുറെ അറിവും, സുറിയാനി സമൂഹത്തിനു അന്യസംഘങ്ങളുടെ ദൃഷ്ടിയിൽ ബഹുമതിയും പ്രാപിക്കുന്നതിനു ഈ കാലങ്ങളിൽ ഇടവകപത്രിക ഏററവും പ്രയൊജനകരമായ ഒരു ആയുധമായിരുന്നു. അന്യർ നമ്മെ ദൂഷിക്കുമ്പൊ

ൾ നമുക്കും കന്തമുണ്ടെന്നു അവരും നാമും ഇപ്പോൾ പത്രിക മുഖേന സ്പഷ്ടമായി ഗ്രഹിച്ചു. അവർ പിൻവാങ്ങിയും നാം ധൈൎയ്യത്തോടും ഇരിക്കുന്നു. ഈ വിശേഷ ഫലങ്ങൾക്കായി പത്രിക പ്രത്യേകം അഭിനന്ദിക്കപ്പെടേണ്ടിയിരിക്കുന്നു.

ഇനി സുറിയാനി സമുദായത്തെക്കുറിച്ചു. വമ്പിച്ച ഒരു ഇംഗ്ലീഷ സിമ്മനാരി സ്ഥാപിച്ചതു ധീരതയേറിയ പ്രവൃത്തിയായിരുന്നു. ഇതും ഇതിന്റെ ശുഭ്രതയിൽ പ്രത്യേക ശ്രദ്ധയോടുകൂടിയിരിക്കുന്ന മനോരമയും സുറിയാനിസമൂഹത്തിനു അന്യസമുദായങ്ങളുടെ കാഴ്ചയിൽ ബഹുമതി പ്രാപിക്കുന്നതിനു, ഇടവകപത്രികപോലെ അല്ല, വേറൊരുവിധത്തിൽ ഏറ്റവും പ്രയോജനകരങ്ങളായ സഹകരണങ്ങളാണ. സ്ത്രീവിദ്യാലയമായി സ്ഥാപിച്ചിരിക്കുന്ന പുതിയ ബെസ്‌നേപെ * ഒട്ടും ധീരതകുറഞ്ഞ ഒരു കൈ അല്ല. ഇതിൽനിന്നു സുറിയാനി പ്രധാനന്മാർ സ്വസഹായം സൎവ്വപ്രധാനമായി ഗ്രഹിച്ചിരിക്കുന്ന പ്രകാരം തോന്നുന്നു. ഈ പാഠം അവർ മുമ്പെതന്നെ ഗ്രഹിച്ചിരുന്നു എങ്കിൽ ഇപ്പോൾ എത്ര ബെസ്‌നേശെ, എത്ര ദീവന്നാസ്യോസു സിമ്മനാരി, എത്ര ഇടവകപത്രിക മുതലായ്യു നാട്ടെങ്ങും ഉണ്ടാകുമായിരുന്നു.

൫- ഇടവകപത്രിക "പട്ടക്കാരുടെ പഠിപ്പില്ലായ്മയാൽ ഉണ്ടാകുന്ന ദോഷങ്ങളെക്കുറിച്ചു", ഒരുവിരുതു പ്രകരണം തുടൎച്ചയായി പ്രസിദ്ധപ്പെടുത്തിയിരുന്നെല്ലൊ. പത്രസ്ഥലം ഇതിനു വൃഥാ കളഞ്ഞതും പത്രാധിപൎക്കു കുറെ വേല ലാഭം ഉണ്ടായതും അല്ലാതെ ഇതിനാൽ ഫലം ഒന്നുമില്ല. ധന്ത ലക്കത്തിൽ തത്സംബന്ധമായ ലേഖനം എത്രയൊ ശരി. ആ ലേഖകന്റെ അഭിപ്രായത്തിൽ ഞാൻ പൂൎണ്ണമായി യോജിച്ചിരിക്കുന്നു. വരവു കൂടുതൽ ഉണ്ടായാൽ പഠിപ്പുള്ള പട്ടക്കാരും ഉണ്ടാകും. വരവു കുറവെങ്കിൽ പട്ടക്കാൎക്കു പഠിപ്പും അങ്ങിനെതന്നെ. അതിനാൽ പഠിപ്പിന്റെ രഹസ്യം ആദായത്തിനു ആണ. ഇതു വൎദ്ധിപ്പിക്കുന്നതിനു ശ്രമിച്ചാൽ മറ്റേതു നിഷ്പ്രയാസേന സാധിക്കും. ഇംഗ്ലീഷ പഠിച്ച പട്ടക്കാർ സഭയിൽ ഉണ്ടാകണമെന്നു ജന്മോദ്ദേശമായി വച്ചിരിക്കുന്ന മെത്രാപ്പോലീത്താ തിരുമനസ്സിലെക്കും മറ്റെല്ലാ ജാത്യാഭിമാനികൾക്കും കലശലായി ഉള്ള ആഗ്രഹം ഇതിനാൽ സാധിക്കാം. ഇംഗ്ലീഷ പഠിച്ച പട്ടക്കാരെ കിട്ടുന്നതിനു ഇപ്പോൾ പ്രയോഗിച്ചുവരുന്ന വിദ്യ അത്ര ഫലിച്ചു കാണുന്നില്ല. പഠിച്ച യുവാക്കളെ പട്ടത്തിനു ക്ഷണിച്ചാൽ അവരുടെ ഒന്നാം ചോദ്യം ശമ്പളം എത്ര എന്നാണ. ഈ ചോദ്യത്തിനു മറുപടി പറവാൻ തട്ടുമ്പുറമില്ലല്ലൊ. അതിനാൽ പഠിക്കുന്ന കുട്ടികൾക്കു പട്ടം കൊടുത്തേക്കാം എന്നൊരു വിദ്യയാണ പെരുമാറുന്നതു. പട്ടം ഇല്ലായിരുന്നെങ്കിൽ അവർ വല്ല വിധവും പഠിച്ചു പോകുമായിരുന്നു. പട്ടം കിട്ടിയതുകൊണ്ടു പഠിത്തം നിൎത്തി. ജാത്യാഭിമാനികളുടെ ലാക്കു തെറ്റി.

* ബേസ് നേശെ എന്നു വായിക്കേണ്ടതാണ. ഇ. പ. പ.

ഈ പടപ്പെറൽ തല്ലു ഒന്നും കൂടാതെ പ്രതിഫലനിൎണ്ണയം ഉണ്ടായാൽ പഠിപ്പുള്ള യുവാക്കൾ പട്ടത്തിനു തയ്യാറായി വരും. അതിനാൽ പട്ടക്കാരുടെ പഠിപ്പില്ലായ്മയെക്കുറിച്ചു വൃഥാ പ്രസംഗിക്കാതെ അതിന്റെ കാരണമായ ആദായമില്ലായ്മയെക്കുറിച്ചു പ്രസംഗിച്ചു ആ ദൈന്യം പരിഹരിക്കുന്നതിനു ശ്രമിക്കുന്നതു ഇടവകപത്രികയുടെ മുഖ്യ കൃത്യങ്ങളിൽ ഒന്നായിരിക്കണം.

൨. മലയാള അച്ചടി അഭിവൃദ്ധിയാക്കുകയും, സുറിയാനി കൂടെ ഇടക്കിടെ നടത്തുകയും ചെയ്യുന്നതു കൂടാതെ, ഒരു ഇംഗ്ലീഷ അച്ചടിയും അന്യരാജ്യങ്ങളിൽ നമ്മുടെ സമുദായ കാൎയ്യങ്ങളെ വ്യവഹരിക്കുന്നതിനു തല്ക്കാലം ഒരു ചെറിയ ഇംഗ്ലീഷ പത്രവും എത്രയും ആവശ്യമാണ. ഇതിനു അല്പമായ ഒരു ആരംഭം ആദ്യകാലത്തു ഉണ്ടായതായി അറിഞ്ഞിട്ടുണ്ട. അതു സാധിച്ചില്ല. ഇനി എങ്കിലും ഈ കുറവിനെ നിവൃത്തിക്കുന്നതിനു പ്രയത്നിക്കുന്നതു പത്രികയുടെ ഒരു പ്രധാന ജോലി ആയിരിക്കണം.

൩. ഇംഗ്ലീഷ, മലയാളം, മുഖ്യമായി സുറിയാനി ഈ ഭാഷകളിൽ പുസ്തകങ്ങൾ ശേഖരിച്ചു മാന്യമായ ഒരു പുസ്തകശാല സമുദായം വകയായി ഇല്ലാതിരിക്കുന്നതിനാലുള്ള സങ്കടങ്ങൾ ദുസ്സഹമായിതീൎന്നിരിക്കയാൽ ആ ന്യൂനതയെ പരിഹരിക്കേണ്ടതു അത്യാവശ്യമായിരിക്കുന്നു. ഈ വിഷയത്തിലും പത്രിക മുഖ്യമായി ഉത്സാഹിക്കേണ്ടതാണ.

൪. തൽവിഷയത്തിൽ പത്രിക വായനക്കാൎക്കു പ്രയോജനകരമായിതന്നെ ഇരുന്നു. ഇതുകൊണ്ടു തന്നെ മതിയായില്ല. വായനക്കാരെ ഭക്തിയിൽ വളൎത്തുന്നതിനുകൂടി ഉദ്ദേശമുള്ള ലേഖനങ്ങൾ മേലാൽ പ്രസിദ്ധപ്പെടുത്തണം. നല്ലപ്രസംഗങ്ങളും ഗുണദോഷങ്ങളും പത്രികയിൽ സാധാരണ ഉണ്ടായിരിക്കണം.

൫. ദേശവൎത്തമാനങ്ങളും പ്രത്യേകിച്ചു നമ്മുടെ സമുദായംഗങ്ങളായി എല്ലാ സംസ്ഥാനത്തുമുള്ള ഉദ്യോഗസ്ഥന്മാരുടെ സഹതാപം പത്രത്തിൽ ഉണ്ടായിരിക്കത്തക്കവണ്ണം അവരുടെ വിവരങ്ങളും ധാരാളമായി പത്രികയിൽ കാണണം.

൬. സമുദായത്തിൽ കാലംതോറും വിദ്യാഭ്യാസം എത്രമേൽ അഭിവൃദ്ധിയായിവരുന്നുണ്ടെന്നു പൊതുജനത്തെ ഗ്രഹിപ്പിക്കുന്നതിലും, പ്രധാന ഇടവകകളിൽ പ്രാഥമിക പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു നടത്തുന്നതിനു അതതു സ്ഥലത്തെ ജനത്തെ ഉദ്യോഗിപ്പിക്ക മുതലായ സംഗതികളിലും പത്രിക പ്രത്യേക താല്പൎയ്യത്തോടു കൂടിയിരിക്കണം.

ഒരു ഇഷ്ടൻ.

---

യുയോമയ മതവും അതിന്റെ ആചാരങ്ങളും. (തുടൎച്ച)

ഇനിയും ഇവരുടെ ആചാരങ്ങളിൽ ചിലതിനെക്കൂടി പറയാം. (൧) തിരുവത്താഴം ആചരിക്കുമ്പോൾ ക്രിസ്തീയ സഭകളെപ്പോലെ വിഞ്ഞല്ല വീഞ്ഞിനു പകരം വെള്ളമാണു ഉപയോഗിക്കുന്നതു. ഇതു ഇ

ന്നാക്കെ അനുഷ്ഠിക്കാവു എന്നില്ല, ഇന്നയിടത്തു വച്ചെ ആവു എന്നുമില്ല. (൨) വിവാഹ സമയത്തു ഒരു കൊച്ചിനെ പിടിച്ചു ദമ്പതിമാർ അങ്ങോട്ടും ഇങ്ങോട്ടും കഴുത്തിൽ പിടിപ്പിച്ചു കൊണ്ടാണ ഉടമ്പടി വാചകം ചൊല്ലുന്നതു. മിന്നുകെട്ടുന്ന സൂത്രവുമല്ല. "മത്സ്യമാംസാ ഭക്ഷിക്കയൊ മദ്യവൎഗ്ഗം കുടിക്കയൊ മുന്തിരിയുടെ യാതൊന്നിൽ നിന്ന അനുഭവിക്കയൊ മുന്തിരിരസത്തിനു ആരാധനയുള്ള പഴയ ഭവനമായ ഏതു പള്ളിയിലും കാലെടുത്തു വെക്കയൊ" ചെയ്കയില്ലെന്നുംകൂടി ഈ സമയത്തു പ്രത്യേക ഉടമ്പടി ചെയ്യണം. (൩) സ്ത്രീകളുടെ വസ്ത്രധാരണം- യുയോമയമതക്കാർ ഇപ്പോൾ അംഗീകരിച്ചു നടത്തിവരുന്ന സ്ത്രീകളുടെ വേഷം, വാണിയ സ്ത്രീകൾ, പട്ടാണിച്ചികൾ, ചെട്ടിച്ചികൾ ഈ വക സ്ത്രീകളുടെ വേഷമാണ. വാണിച്ചികൾ സാധാരണയായി റൌക്ക ധരിക്കാറില്ലെന്ന തോന്നുന്നു. എന്നാൽ പട്ടാണിച്ചികൾക്കും യുയൊമയികൾക്കും ചെട്ടിച്ചികൾക്കും റൌക്കയും ചേലയുമാണ. ബ്രാഹ്മണസ്ത്രീകളുടെ ഉടുപ്പിൽ നിന്നു താറില്ലെന്നു ഒരു വ്യത്യാസമെ യുയൊമയികളുടെ ഉടുപ്പിനുള്ളു. ഇപ്പോൾ യുയൊമയികളുടെ വേഷത്തെക്കുറിച്ചു ഒരു ധാരണ വായനക്കാൎക്കു കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. എന്നാൽ ഈ വേഷത്തിന്റെ ഭംഗിയെയൊ പൂൎണ്ണതയെയൊ കുറിച്ചു പറയുന്നതിനു മുമ്പായി സ്ത്രീകളെ ഈ വേഷം ധരിപ്പിക്കുന്നതിനുള്ള കാരണം എന്തെന്നു കൂടി ആലോചിക്കാം. (൧) യുയൊമയസഭയിൽ ഒരു വിധത്തിലും രണ്ടാമത്തവനെന്നു പറഞ്ഞുകൂടാത്ത ഒരാൾ നൂതന വേഷത്തെക്കുറിച്ചു പറഞ്ഞതാവിതു: "സ്ത്രീകളെ ഇപ്രകാരം മററുള്ള ക്രിസ്ത്യാനി സ്ത്രീകളുടേതിൽ നിന്നു വ്യത്യാസമായ ഒരു വേഷംധരിപ്പിച്ചാൽ (സഭയിൽനിന്നു) അത്ര എളുപ്പം മറിഞ്ഞു പോകയില്ല. പുരുഷനും തന്നെ". ഏദൻ തോട്ടത്തിൽ വച്ചും ഈ ആത്മാവു തന്നെ സ്ത്രീമൂലമാണല്ലൊ പുരുഷനെയും ചതിച്ചതു. അതെസൂത്രം തന്നെയാണ" ഇവിടെയും 'പ്രയോഗിക്കുന്നതു. മറന്നിട്ടില്ല. (൨) യുയൊമയമത സ്ഥാപകനായ വിദ്വാൻകുട്ടി എന്നു മറുനാമമുള്ള യുസ്തൂസ യോസേപ്പ എന്ന ആളിന്റെ മരണശേഷവും ഇപ്പൊഴത്തെ തലവൻ മൂപ്പേററു കുറെക്കാലം കഴിഞ്ഞതിന്റെ ശേഷവുമാണ ഈ വേഷവ്യത്യാസം ആരംഭിച്ചതു. മൂപ്പൻ ബോധകർ പട്ടരായിരുന്നു എങ്കിലും ഭാൎയ്യ ചെട്ടിച്ചിയായിരുന്നു. ആ കൂട്ടരുടെ വേഷം ഇതാണല്ലൊ. ഇതാണ രണ്ടാമത്തെ കാരണം. എന്തുമന്ത്രമൊ- ഏതുമന്ത്രമൊ. (൩) മൂന്നാമത്തെ കാരണം തന്നിഷ്ടമത്രെ. ഈ പാണ്ടി പെണ്ണുങ്ങളിൽ ഒന്നിനെ (അധികാരമുള്ളവൻ) ആരൊ, സുറിയാനി സ്ത്രീകളുടെ വേഷം ധരിപ്പിച്ചതിൽ ഇവൎക്കുണ്ടായ കോപവും വ്യസനവും ഇവരുടെ ശാപവും ഒള്ളും പറഞ്ഞു കേൾപ്പിക്കാവതല്ല. സുറിയാനി സ്ത്രീകൾ ഇവരുടെ വേഷം ധരിക്കണമെന്നും ഇവൎക്കു സുറിയാനി സ്ത്രീകളുടെ വേഷം ധരിച്ചുകൂടാ എന്നുമുള്ള നിൎബ്ബന്ധം തന്നിഷ്ടമാണല്ലൊ. പ്രസ്തുത വേഷങ്ങൾ രണ്ടിൽ നിന്നും വ്യത്യാസമായി ഒരു വേഷം ഇവർ അംഗീകരിച്ചിരുന്നുവെങ്കിൽ ഇവരെ കുററംവിധിക്കാനില്ലായിരുന്നു. പൊട്ടൻതട്ടിക്കാൻ സുറിയാ

നിക്കാർ കിടപ്പുള്ളപ്പോൾ അവക്കു ബുദ്ധിമുട്ടു ആവശ്യമില്ലല്ലൊ. ഏതും അനുസരിക്കാൻ തയ്യാറുണ്ടു സുറിയാനിക്കാർ. മററവക്കു പറയുന്നതിനു ലജ്ജയുമില്ല. വേഷത്തെ സംബന്ധിച്ചു നിബ്ബന്ധമില്ലെന്നും മനസ്സു പോലെ ആവാമെന്നും ബോധകർ പ്രസംഗത്തിൽ പറയും. സ്വകാര്യ എഴുത്തുകളിൽ "ഈ വേഷത്തെ മാററുന്നവർ പിശാചിന്റെ മക്കളാകുന്നു" എന്നു ശപിക്കുന്നു. ഫിലാനത്തിന്റെയും മുറിബോധകന്മാരുടെയും നിബ്ബന്ധവും വാശിയും വർണ്ണിക്കാവതല്ല. നല്ല ആലോചന. നല്ലസൂത്രം. ഇതും മഹതീകരിക്കപ്പെട്ടതിന്റെ ഫലമാണൊ.

രണ്ടാമതായിട്ടു ഈ വേഷത്തിന്റെ ഭംഗിയേയും പൂർണ്ണതയേയും കുറിച്ചു ആലോചിക്കുമ്പോൾ രണ്ടുമില്ലെന്നു പ്രത്യക്ഷമാണ. സുറിയാനിസ്ത്രീകളുടെ വേഷം പോരായെങ്കിൽ ഇവ രണ്ടിനെക്കാൾ ഭംഗിയുള്ളതും പൂർണ്ണതയുള്ളതും രണ്ടിനോടും സംബന്ധമില്ലാത്തതും വിലയിതു ഇപ്പോൾ സ്വീകരിക്കപ്പെട്ടിരിക്കുന്നതിൽ കടന്നു പോകാത്തതുമായിട്ടു വേറെ വേഷങ്ങൾ ഉള്ളപ്പോൾ ഈ വേഷം മാത്രമെ ആവു എന്നുള്ള നിബന്ധം അനാവശ്യവും തന്നിഷ്ടവും പൈശാചികവുമാണെല്ലൊ.

ഇനിയും ഇവരുടെ വിശ്വാസാചാരങ്ങളെക്കുറിച്ചു പറകയെന്നു വച്ചാൽ കുറെ ദീർഘിച്ചു പോകുമെന്നു ശങ്കിച്ചിട്ടു ചുരുക്കുന്നു.

ബോധകർ അവർകൾ ഞങ്ങളുടെ അയൽവക്കത്തു ഒരു വീട്ടിൽ ഒരു ശുശ്രൂഷ നടത്തി. കാണാനായിട്ടു ഞാനും പോയിരുന്നു. അന്നത്തെ പ്രസംഗം ടി- ഭവനത്തിൽ ഠരം മതത്തോടു മറുത്തു നിന്നവരും ഇതിനെ പരത്തുന്നതിനു തടങ്ങലുകളായി നിന്നവരുമായ പ്രത്യേകം അഞ്ചാറു ആളുകളെ ഉന്നി മാത്രമായിരുന്നു എന്നു ഏതു പൊട്ടനും ചെട്ടിക്കും മനസ്സിലാകും. പ്രസംഗമദ്ധ്യേ ക്രിസ്ത്യാനി സഭ "വേശ്യാസ്ത്രീകളുടെയും ഭൂമിയിലുള്ള വെറുപ്പുകളുടെയും മാതാവായ മഹാബാബിലോൻ" ആണെന്നു മൂപ്പർ ഒരു വെറുംവാചകം പറകയുണ്ടായി ഇതു താന്തോന്നിത്വോത്ഭവമാണന്നു പറഞ്ഞു കഴിയു എന്നില്ലല്ലൊ. തക്കന്യായങ്ങൾ കൂടാതെ പറയുന്ന ആക്ഷേപങ്ങൾക്കു ആഭാസത്തരങ്ങൾ എന്നല്ലാതെ വേറെ എന്തു നാമമാണ കല്പിക്കേണ്ടതു. വേറൊരാക്ഷേപം, ക്രിസ്ത്യാനിസഭ "സകല പഴയ നിയമ വ്യവസ്ഥകളിലും ഇരിക്കുന്നു" എന്നും ലോകത്തിലുള്ള എല്ലാ ജാതികളുടെ ആചാരങ്ങളിൽനിന്നും കണ്ടു പഠിച്ചു അവയിൻപ്രകാരം നടക്കുന്നു എന്നും ആയിരുന്നു. ഇതിനു സാക്ഷിയായിട്ടു പറഞ്ഞ സംഗതികളിൽ സ്ത്രീകളുടെ കാതു കുത്തി വളർത്തുക മിന്നുകെട്ടുക മുതലായ ആചാരങ്ങൾ ഹിന്ദുക്കളിൽ നിന്നു കണ്ടുപഠിച്ചിട്ടുള്ളവയാണെന്നു എനിക്കും സംശയമുള്ളതിനാൽ അവയെ സംബന്ധിച്ചു അദ്ദേഹത്തിന്റെ ആക്ഷേപം ശരിതന്നെ. വേറെ അനേകം സാക്ഷികൾ പറഞ്ഞിട്ടില്ല. പറഞ്ഞ സംഗതികളെ തെളിയിക്കുന്നതു പ്രയാസമായി ഭവിച്ചേക്കാം. എന്നാൽ 'യുദയോമ' യമതത്തെക്കുറിച്ചു "എൻപിള്ളയല്ലവാ" എന്ന പ്രമാണാനുസരണം, ലോകത്തിലുള്ള യാതൊ

ഒ സഭയുടെയൊ ജാതിയുടെയൊ മൎയ്യാദകളോടൊ നടപടികളോടൊ സംബന്ധമൊ ചേൎച്ചയൊ ഇല്ലന്നമാണ സങ്കല്പിച്ചതു. ഈ വീരവാദം ലേശം പോലും തെളിയിച്ചിട്ടില്ലെന്ന മാത്രമല്ല തെളിയിക്കുവാൻ കഴിയുന്നതുമല്ല. എന്തുകൊണ്ടെന്നാൽ ഈ മതസ്ഥരുടെ സകല ആചാരങ്ങളും മതസ്ഥാപകന്റെയും സഹോദരന്മാരുടെയും അവരുടെ ഭാൎയ്യമാരുടെയും പൂൎവ്വമതാചാരങ്ങളാകുന്ന പ്രഥമദൃഷ്ടിയിൽതന്നെ ബോധപ്പെടും.

൫. മത്സ്യമാംസാദികൾ ഭക്ഷിച്ചുകൂടാ എന്നുള്ള നിൎബ്ബന്ധം.

൬. ഊണു കഴിഞ്ഞതിന്റെ ശേഷം അവിടെ ശുദ്ധം തളിക്ക.

൭. വസ്ത്രങ്ങൾ അടിച്ചു നനച്ചു നിത്യവും കുളിക്ക.

൮. ജനങ്ങളെ ഗോത്രങ്ങളായി ഭാഗിച്ചിട്ടു ഇന്ന ഗോത്രക്കാരൻ ഇന്ന ഗോത്രത്തിൽ നിന്നു മാത്രമെ ഭാൎയ്യയെ പരിഗ്രഹിക്കാവു എന്നുള്ള നിബന്ധന- ഇത്യാദികൾ ബ്രാഹ്മണത്തിൽനിന്നു കണ്ടു പഠിച്ചവയാണല്ലൊ- ഇവയെഎല്ലാം ഞാൻഒന്നുപൊലെ കുററംവിധിക്കയല്ലാ- ചിലതെല്ലാം നല്ലതു തന്നെ ഹിന്തുക്കളുടെ ആചാരങ്ങൾ എന്നു മാത്രം ചൊല്ലുമറൻ-

൯. സ്ത്രീവസ്ത്രധാരണം- ഇതു പട്ടാണിസ്ത്രീകളിൽ നിന്നൊ വാണിച്ചി, ചെട്ടിച്ചി, പട്ടത്തി, ഇപ്രകാരമുള്ളവരിൽ നിന്നൊ കണ്ടുപഠിച്ചതാണ. അപ്പൊൾ ഈ ജാതികളൊടും ചേൎച്ചയുണ്ടു.

൰. ശുശ്രൂഷ സമയത്തു സ്ത്രീകൾ തലമൂടുക.

൰൧. എല്ലാവരും എഴുനേററു നിന്ന ഒന്നിച്ചു പ്രസംഗിക്കാതെ അല്ലങ്കിൽ ഓരോരുത്തനായി എല്ലാവരും പ്രസംഗിക്കാതെ ശുശ്രൂഷ പ്രസംഗം മുതലായവ ഒരാൾ തന്നെ നടത്തുന്ന ചട്ടം.

൰൨. സ്ത്രീകൾ സഭയിൽ പറയുന്നതിനു അനുവദിക്കാതിരിക്ക.

൰൩. കൎത്താവിന്റെ അത്താഴം ആചരിക്ക.

൰൪. തല കീഴായിട്ടല്ല മുട്ടുകുത്തിതന്നെ പ്രാൎത്ഥിക്ക.

൰൫. ഞായറാഴ്ച സഭ കൂടുക.

ഇവയെല്ലാം ക്രിസ്ത്യാനികളിൽ നിന്നു കണ്ടു പഠിച്ചവയാണല്ലൊ. അല്ല വേദപുസ്തകത്തിൽ നിന്നാണ എന്നു പറയുമായിരിക്കാം. സകലവും നിവൃത്തിച്ചിരിക്കുന്നു എന്നു പറയപ്പെടുന്ന ഈ കാലത്തു പഴയ കാൎയ്യങ്ങളെല്ലാം നീങ്ങിപ്പോയി കണ്ടാലും സകലവും പുതിയതായി തീൎന്നിരിക്കുമ്പോൾ പഴയതിൽ ചിലതുംകൂടി വേണമെന്നു പറയുന്നതു ഇവർ ഇരിക്കുന്ന സ്വൎഗ്ഗത്തിലെ യുക്തി ആയിരിക്കാം. ലോകത്തിലുള്ള യാതൊരു സഭയോടാകട്ടെ ജാതിയോടാകട്ടെ ചേൎച്ചയൊ സംബന്ധമൊ ഇല്ലന്നുള്ള മൂപ്പരുടെ ജല്പിതം വഞ്ചനയാണെന്നു കുറഞ്ഞപക്ഷം പ

തിനൊന്ന സാക്ഷികളെക്കൊണ്ടു തെളിയിച്ചെല്ലൊ. 'യുയൊമയാക്കാർ ഈവക നടപടികളിൽ തന്നിഷ്ടമായി നടത്തിവരുന്നവയൊഴികെ ഉള്ളവയെ ഏതുപ്രകാരം കൈക്കൊണ്ടിരിക്കുന്നുവൊ അതെ പ്രകാരം തന്നെ ക്രിസ്ത്യാനികളും അവരുടെ ചില ചില ആചാരങ്ങളെയും ക്രമങ്ങളെയും കൈക്കൊണ്ടു നടത്തി വരുന്നു. ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം ആ വക ഒഴികഴിവുകൾ വഹിക്കത്തക്കവയല്ലാ എന്നു വന്നു കൂടായെല്ലൊ.

മൊത്തമായിട്ടു ആലോചിക്കുമ്പോൾ (൧) വേദവിപരീതം. (൨) കള്ളദീർഘദർശനങ്ങൾ- (൩) പൈശാചികം- (൪) "വീണ്ടുവിദ്യ" എന്ന പ്രമാണം- (൫) വഞ്ചന- (൬) ദുർയുക്തി- (൭) ദ്രവ്യാഗ്രഹം എന്നിങ്ങനെ ഏഴു കുന്നുകളിന്മേലാണ യുയൊമയമതത്തിന്റെ അടിസ്ഥാനം.

"കള്ളദീർഘദർശിമാർ ജനങ്ങളുടെ ഇടയിൽ ഉണ്ടായിരുന്ന പ്രകാരം തന്നെ കള്ള ഉപദേഷ്ടാക്കൾ നിങ്ങളുടെ ഇടയിൽ ഉണ്ടാകും. അവർ നാശമുള്ള മതഭേദങ്ങളെ ഉൾപ്രവേശിപ്പിക്കയും - - - ചെയ്യും. അവരുടെ നാശവഴികളെ പലരും പിന്തുടരും. അവരുടെ ഹേതുവായിട്ടു സത്യത്തിന്റെ വഴി ദുഷിക്കപ്പെടും. ദ്രവ്യാഗ്രഹത്താൽ അവർ കൌശലവാക്കുകൾ കൊണ്ടു നിങ്ങളെ വ്യാപാരമാക്കി തീക്കും" (൨ പത്രൊ- ൨- ൧൩) ഹാ എത്ര കൃത്യമായിട്ടു ഈ വചനങ്ങൾ നിറവേറിയിരിക്കുന്നു. "അവൎക്കു പൂൎവ്വകാലം തുടങ്ങിയുള്ള ശിക്ഷാവിധി താമസിക്കുന്നില്ല അവരുടെ നാശം ഉറങ്ങുന്നതുമില്ല"

അതുകൊണ്ടു യുയൊമയത്തിൽ മയങ്ങി കിടക്കുന്ന സഹൊദരങ്ങളെ! കാലം സമീപമായിരിക്കയാൽ മാനസാന്തരപ്പെട്ടുവിൻ- സകല പൈശാചികങ്ങളും നിങ്ങളിൽ വേരൂന്നി വളൎന്നു മനൊസ്സാക്ഷി ചുട്ടു തഴമ്പിച്ചിട്ടു ദൈവത്തിന്റെ കരുണയെറിയ ശബ്ദത്തെ ചെവിക്കൊള്ളാതെ ആയിട്ടു അങ്ങിനെ നിത്യശിക്ഷയ്ക്കു ഓഹരിക്കാരായി തീൎന്നു നശിച്ചു പോകാതെ ഇരിപ്പാനായിട്ടു ഒരം വെദവിപരീതവും പൈശാചികവുമായ ഉപദെശങ്ങളെ തള്ളിക്കളഞ്ഞു മനന്തിരിഞ്ഞുകൊൾവിൻ.

സുറിയാനി സഹൊദരന്മാരെ ഈ മതവിപരീതികളൊടു സംസൎഗ്ഗം ഒട്ടും തന്നെ അരുതെ. "അട്ടത്താൽ കെട്ടത്തും" നിശ്ചയം. ദൈവജ്ഞാനത്തെ ലൊകജ്ഞാനം കൊണ്ടു ഇവർ മറിച്ചുകളയുന്നു. വരുന്നവൻ വരും മൌനമായിരിക്കയുമില്ല. ഓരൊരുത്തനു അവനവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം പകരം നൽകുവാനായിട്ടു അവന്റെ പ്രതിഫലവും അവനൊടു കൂടെയുണ്ടു.

പൈ. മ്പ്രു.

---

## വിശേഷ വൎത്തമാനങ്ങൾ.

മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ മാസം ൧൧-ാം നു- തിരുവനന്തപുരത്തേക്കു എഴുന്നെള്ളിയിരിക്കുന്നു.

❖ ❖ ❖

തിരുവിതാംകോട്ടു തീപ്പെട്ടി ഉണ്ടാക്കുവാൻ ഒരു കമ്പനിക്കു ഗവൎമ്മെണ്ടു വേണ്ട സ്വാതന്ത്ര്യം കൊടുത്തു എന്നു ഒരു നാളായി കേൾവിയുണ്ടു. നടത്ത ഒന്നുമില്ല.

❖ ❖ ❖

ആത്താറു പള്ളിക്കേസിലേക്കു നഫീകരണത്തലവനെ സാക്ഷിയായി വിസ്തരിപ്പാൻ ആലപ്പുഴക്കോട്ടിൽനിന്നും ഒരു കമീഷ്യനെ നിശ്ചയിച്ചിരിക്കുന്നു.

❖ ❖ ❖

കിഴക്കെ ആഫ്രിക്കായിൽ ഒരു ചെറിയ യുദ്ധത്തിനു ബൊമ്പായിൽ നിന്നു ഇന്ത്യാ പട്ടാളത്തിൽ ഒരു ഭാഗത്തെക്കൂടെ അയച്ചിരിക്കുന്നു.

❖ ❖ ❖

മലബാറിൽ ഏറനാട്ടുതാലൂക്കിൽ ജോനകമാപ്പിളമാരുടെ ഒരു ലഹള ഈയിടെ ഉണ്ടായി ഗവൎമ്മെണ്ടു ചില മുൻകരുതൽ ചെയ്തുവരുന്നു.

❖ ❖ ❖

സൂയസതോട്ടിൽ ഒരു കപ്പൽ ഈയിടെ ഉറച്ചതുകൊണ്ടു നാലാറു ദിവസത്തോളം മറ്റു കപ്പലുകൾക്കു സഞ്ചരിപ്പാൻ വിഘ്നം നേരിട്ടു. ൪൦ കപ്പലുകൾ വരെ യാത്ര മുടക്കി നില്ക്കേണ്ടി വന്നു.

❖ ❖ ❖

തിരുവിതാംകൂർ ചീഫ എഞ്ചിനീർ ജെക്കൊബ സായ്പു ഉദ്യോഗം ഒഴിഞ്ഞു. പകരം വരുന്നതു ജൊപ്പ എന്നൊരു യൂറോപ്യനാണ, അദ്ദേഹം വരുന്നതുവരെ ഷെർമ്മൻ അവർകൾ ജോലി നോക്കുന്നതാണ്.

❖ ❖ ❖

ഹോലാണ്ടു രാജ്യത്തു ൨൦ വയസ്സു പ്രായമുള്ള ഒരു യൌവനസ്ത്രീക്കു ൧൮ അംഗുലം ദീൎഘവും ൭ റാത്തൽ തൂക്കവും മാത്രം ഉണ്ടു. വളരെബുദ്ധിയുള്ള കൂട്ടത്തിലാണത്രെ. നാലുഭാഷ ധാരാളം സംസാരിക്കും.

❖ ❖ ❖

വിക്ടോറിയാ ചക്രവൎത്തിനിയുടെ ഇളയകുമാരിയുടെ ഭൎത്താവിന്റെ ദേഹവിയോഗത്തെക്കുറിച്ചു അവിടത്തെ പ്രജകൾ പ്രദൎശിപ്പിച്ച സഹതാപത്തെക്കുറിച്ചു ചക്രവൎത്തിനി കൃതജ്ഞത അറിയിക്കുന്ന ഒരു പൊതു എഴുത്തു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

ഹൈക്കോട്ടിൽ ൧-ാം ജഡ്ജി ഉടനെ ദിവാൻജിയായി നിയമിക്കപ്പെടുമെന്നും ജഡ്ജി സീതാരാമയ്യർ പെൻഷ്യൻ വാങ്ങി ഒഴിയുമെന്നും മിക്കവാറും ഉറപ്പായി കേൾക്കുന്നു.

❖ ❖ ❖

ലോകത്തിലുള്ള ആളുകളിൽ ഏറ്റവും രാക്ഷസൻ പാരീസിൽ ഇപ്പോൾ താമസിച്ചുവരുന്ന മൊൻഷ്യർ കാനൻബെർഗ എന്ന ആൾ ആണത്രെ. ഇയ്യാൾക്കു ൭ അടി മുക്കാലിഞ്ചു ഉയരവും ഉയരത്തോളം നെഞ്ചുവീതിയും ഉണ്ടു.

❖ ❖ ❖

കോറിയാ രാജ്യത്തു റഷ്യർ മേല്ക്കോയ്മ വഹിപ്പാൻ തക്കവണ്ണം ചില പ്രവൃത്തികൾ നടത്തുന്നു. ജാപ്പാൻ മേല്ക്കോയ്മയ്ക്കു വേണ്ടി ചീനത്തോടു യുദ്ധം ചെയ്തു ജയം പ്രാപിച്ചപ്പോൾ റഷ്യയുടെ പ്രവേശനം മൂലം ഒഴിയേണ്ടി വന്നതുകൊണ്ടു ജാപ്പാൻകാർ ഇതിൽ വളരെ മുറുമുറുക്കുന്നു.

❖ ❖ ❖

ജനറൽ ബൂത്ത് നിൎദ്ധനന്മാരെ സഹായിപ്പാൻ മരുഭൂമി വാങ്ങി കൃഷി നടത്തുകയോ എന്തോ ഒക്കെ ചെയ്വാൻ ഭാവിച്ചിരിക്കുന്നു എന്നു തിരുവല്ലായിൽ വച്ചു പ്രസംഗിച്ചു. ഈ അഭിപ്രായം ഇന്ത്യാ ഗവൎമ്മെണ്ടിൽ അദ്ദേഹം അറിയിക്കുകയും ഗവൎമ്മെണ്ടിന്റെ സഹായം ചോദിക്കുകയും ചെയ്തതിൽ അസാദ്ധ്യമെന്നാണ ഗവൎമ്മെണ്ടു തീരുമാനിച്ചതു.

❖ ❖ ❖

ഉദ്യോഗം ഒഴിഞ്ഞുപോകുന്ന മദ്രാസ ഗവൎണർ ലോർഡ വെൻലോക്ക് സായ്പിന്റെയും മദാമ്മയുടെയും ഓൎമ്മസ്ഥാപനത്തിനു ഒരു മുതൽ ശേഖരം ചെയ്തുവരുന്നു. ഇതിൽ വിപരീത അഭിപ്രായക്കാരും ധാരാളമുണ്ടു. നമ്മുടെ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു സായ്പിന്റെ ഓൎമ്മയ്ക്കു രണ്ടായിരവും മദാമ്മയുടെ ഓൎമ്മയ്ക്കു ആയിരവും രൂപാ ദാനം ചെയ്തിരിക്കുന്നു.

❖ ❖ ❖

ലോകമുടിവിനെപ്പറ്റി ഈയിടെ വില്യം തോംസൻ എന്നുപേരായ ഒരു യൂറോപ്യ വിദ്വാൻ അഭിപ്രായം പുറപ്പെടുവിച്ചിരിക്കുന്നു. ഈ സമൎത്ഥന്റെ കണക്കുപ്രകാരം ഇനി ലോകാവസാനത്തിനു ഒരു കോടി കൊല്ലം കഴിയണം പോലും. അതു തന്നെയുമല്ല, ലോകത്തിന്റെ നാശം മഞ്ഞു മൂലം ശൈത്യാധിക്യം ഉണ്ടായിട്ടും

ആയിരിക്കുമെന്നും ഈയുള്ളാൽ തീൎച്ചപ്പെടുത്തിയിരിക്കുന്നു. ന. ഭീ.

* * *

മദിരാശിപ്പട്ടണത്തിൽ നാല്പതിനായിരം സ്കൂൾ കുട്ടികൾ ഉണ്ടെന്നു വിദ്യാഭ്യാസഡിപ്പാൎട്ടുമെണ്ടിന്റെ അദ്ധ്യക്ഷനായ ഡങ്കൻ സായ്പു അവൎകളുടെ ഈത്തവണത്തെ റിപ്പോൎട്ടിൽ പ്രസ്താവിച്ചുകാണുന്നു.

* * *

മരിച്ചുപോയ ഗ്രീഗ് സായ്പവൎകളുടെ സ്മാരകത്തിന്നായി അദ്ദേഹത്തിന്റെ ശവം അടക്കീട്ടുള്ള കൊച്ചിയിലെ സെന്റ ഫ്രാൻസിസിന്റെ ദേവാലയത്തിൽ സ്ഥാപിക്കുന്നതിനായി ശീമയിൽനിന്നു പിച്ചളകൊണ്ടുള്ള ഒരു പലക അയച്ചിരിക്കുന്നു. ഇതിന്മേൽ ഗ്രീഗ് സായ്പവൎകളുടെ ജനനമരണത്തീയ്യതികളും സ്ഥലങ്ങളും താൻ ജയിച്ചിട്ടുള്ള പരീക്ഷകളും വഹിച്ചിട്ടുള്ള ഉദ്യോഗങ്ങളും മററും ഇംഗ്ലീഷിൽ എഴുതിയിട്ടുണ്ടു. മ. മ.

* * *

ആദ്യമാനുഷനായ ആദം സാക്ഷാൽ ഒരു അൎമ്മന്യകാരനായിരുന്നു എന്നും ഏദൻതോട്ടം അല്ലെങ്കിൽ ദൈവ്യ പറുദീസാ യൂഫ്രാത്തേസ നദിയുടെ ശിഖരത്തോടു ചേൎന്നു കാണുന്ന വിചിത്രസ്ഥാനമായ പ്രദേശത്തായിരുന്നു എന്നും ഒരു പുരാവൃത്തമുണ്ടു. ഇതു തീരെ അടിസ്ഥാനമില്ലാത്തതെന്നു വിചാരിച്ചുകൂടാ. അരാറാത്തമലയും അൎമ്മന്യയിൽ തന്നെയാണല്ലോ ആ സ്ഥിതിക്കു നോഹയും അൎമ്മേന്യയിലെ ഒരു പുരാതന നിവാസിയായിരുന്നു എന്നു തന്നെ വിചാരിക്കാം. ന. ഭീ.

* * *

വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു സി. എസ്. ഐ. സ്ഥാനം കിട്ടിയിരിക്കുന്നതിന്റെ സ്മാരകമായും മലയാള ഭാഷയുടെ അഭിവൃദ്ധിക്കു അവിടെ നിന്നു ചെയ്തിട്ടുള്ളതും സദാപി ചെയ്തു വരുന്നതുമായ പരിശ്രമത്തെക്കുറിച്ചു പൊതുവെയുള്ള കൃതജ്ഞതയുടെ സൂചകമായും മദ്രാസ സൎവ്വകലാശാലയിൽ ഉയൎന്ന തരം പരീക്ഷക്കു മലയാളഭാഷയിൽ ഒന്നാമതായി ജയിക്കുന്നവൎക്കു "കേരളവൎമ്മ കീൎത്തിമുദ്ര" എന്ന പേരോടുകൂടി കൊല്ലം തോറും ഓരോ മുദ്ര കൊടുക്കുന്നതിനു മുതൽ ശേഖരം ചെയ്യാൻ ഈ മാസം ൨൨-ാംനു മാർ ദിവന്നാസ്യോസ സിമ്മനാരിയിൽ കൂടിയ ഒരു യോഗത്തിൽ നിശ്ചയിച്ചിരിക്കുന്നു. ആകെ ൫൦൦൦ രൂപായിൽ കുറയാതെ ഒരു സംഖ്യ ഉണ്ടാകണമെന്നാണ നിശ്ചയിച്ചിരിക്കുന്നതു. ഇതിനു ഒട്ടും പ്രയാസം ഉണ്ടാകുന്നതല്ല.

പാററനായിലെ സിററിമജിസ്ത്രേട്ടുകളിൽ ഒരാളുടെ ഒരു കിഴവി ബോധിപ്പിച്ച അന്യായത്തിൽ ആ പട്ടണത്തിലെ ഒരു കൊള്ളാവുന്ന വീട്ടിൽനിന്നു തന്നെ ആളയച്ചു വിളിപ്പിച്ചു എന്നും അവിടെ ചെന്നപ്പോൾ ഒരു കുട്ടിയുടെ ശവം തന്റെ മടിയിൽ കൊണ്ടുവന്നു വെച്ചുംകൊണ്ടു അതിനെ ജീവിപ്പിക്കുന്നതിനു തന്നോടു ആവശ്യപ്പെട്ടു എന്നും തന്നാൽ അസാദ്ധ്യമാണെന്നു പറഞ്ഞപ്പോൾ ദേഹോപദ്രവം ഏല്പിച്ചു എന്നും പ്രസ്താവിച്ചിരിക്കുന്നു. പ്രതിഭാഗത്തിൽനിന്നു ഇതിനു ബോധിപ്പിച്ചിരിക്കുന്ന സമാധാനം ഈ കിഴവി ഒരു ക്ഷുദ്രക്കാരി ആണെന്നും ഇവളുടെ ക്ഷുദ്രപ്രയോഗംകൊണ്ടാണ മേല്പറഞ്ഞ കുട്ടി മരിച്ചതെന്നും മനസ്സുണ്ടായിരുന്നെങ്കിൽ ആ കുട്ടിയെ ഇവൾക്കു ജീവിപ്പിക്കാമായിരുന്നു എന്നും ആകുന്നു. മ. മ.

* * *

ചങ്ങനാശേരിക്കാരൻ കെ. പരമുപിള്ള അവൎകൾ ഇദംപ്രഥമമായി കേരളത്തിൽ നിന്നു ലിറററെച്ചർ എടുത്തു എം. എ. പരീക്ഷ ജയിച്ചിരിക്കുന്നു എന്നു അറിയുന്നതിൽ വളരെ സന്തോഷിക്കുന്നു. ഈ പരമുപിള്ള അവൎകൾ തിരുവനന്തപുരം കോളേജിൽ മെററിക്കുലേഷ്യൻ ക്ലാസിൽ ഒരു വാദ്ധ്യാരാകുന്നു. പ്രായം ൨൨ വയസ്സിൽ അധികം ഉണ്ടെന്നു തോന്നുന്നില്ല. മ. മ.

* * *

കഴിഞ്ഞ ഫിബ്രുവരിമാസം ൨൭-ാംനു ഉണ്ടായ മദിരാശി നിയമനിൎമ്മാണസഭയുടെ മീററിംഗിൽ വെച്ചു മലയാളവിവാഹബിൽ സംബന്ധമായുള്ള സകല തൎക്കങ്ങളും തീൎന്നിരിക്കുന്നു. ഇനിയത്തെ മീററിംഗിൽ ഈ ബിൽ യാതൊരു തടസ്സവുംകൂടാതെ പാസാകുന്നതാണ്. മ. മ.

* * *

മദ്രാസ് ഹൈക്കോടതിയിലെ ആറാമത്തെ ജഡ്ജിയായി ഹോണറബിൾ ഭാഷ്യം അയ്യങ്കാർ അവൎകളെ നിയമിക്കേണ്ടതാണെന്നു മദ്രാസ് ഗവൎമ്മെണ്ടുകാർ സിക്രട്ടറി ഓഫ് സ്റ്റേററ് അവൎകൾക്കു എഴുതി അയച്ചിട്ടുണ്ടത്രെ. ബൊംബായി ഹൈക്കോടതിയിൽ നാട്ടു ജഡ്ജിമാർ രണ്ടുപേരുള്ളതിൽ ഒന്നു ഹിന്തുവും മറേറതു ഒരു മഹമ്മദുകാരനും ആകുന്നു. മദ്രാസ് ഹൈക്കോടതിയിൽ ഇപ്പോൾ ഉള്ള നാട്ടു ജഡ്ജി ഒരു ഹിന്തുവാകയാൽ ഈ ഒഴിവിനു ഒരു മഹമ്മദുകാരനെയൊ നാട്ടു ക്രിസ്ത്യാനിയെയൊ നിയമിക്കുന്നതു ഉത്തമമായിരിക്കുമെന്നു തോന്നുന്നു. മ. മ.

## സൂചനകൾ.

ഒരുസമാധാനം—൧൮-ാം ലക്കം പത്രികയിൽ കററാനത്തു ഒരു പട്ടക്കാരൻ വീഞ്ഞില്ലാഞ്ഞു വെള്ളം മാത്രം വച്ചു കുർബ്ബാന ചൊല്ലി എന്നു ഒരു ലേഖകൻ എഴുതിയിരുന്നതു ശുദ്ധമെ വ്യാജമാണെന്നും വീഞ്ഞിനു പകരം മുന്തിരിങ്ങാരസം ഉപയോഗിക്കുവാൻ അനുവദിച്ചു നടത്തിവരുന്ന ക്രമത്തിൽ ചെയ്യുന്നതുകൊണ്ടു തെററായി ലേഖകൻ ധരിച്ചു എഴുതിയതൊ അസൂയമൂലം ചില പിഴയാളികളുടെ കൃത്രിമമൊ ആണെന്നും കററാനത്തുനിന്നും വേറൊരു ലേഖകൻ എഴുതിയിരിക്കുന്നു.

❖ ❖ ❖

കോട്ടയത്തു പുത്തൻപള്ളിവക ഒരു റിപ്പോർട്ടും തിരട്ടും പള്ളിക്കാരുടെ അപേക്ഷമേലും ചിലവിന്മേലും അച്ചടിച്ചതു മററു പള്ളികൾക്കുള്ള പത്രികയിൽ കൂടി അയച്ചിരിക്കുന്നു. ഒന്നുരണ്ടു വർഷം മുമ്പ ഓമല്ലൂർ പള്ളിയിലെ ഒരു റിപ്പോർട്ടു ഇതുപോലെ അച്ചടിച്ചതു കണ്ടിട്ടുണ്ട്. മററുള്ള പള്ളിക്കാർക്കു ഇതൊരു ദൃഷ്ടാന്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. പുത്തൻപള്ളിയെ സംബന്ധിച്ചടത്തോളം കൈക്കാരന്മാരുടെ ശ്രമം വളരെ പ്രശംസനീയം തന്നെ. അടുത്ത കാലങ്ങളിലും ഇതുപോലെ ഇറക്കണമെന്നു ഓർപ്പിക്കുന്നു.

❖ ❖ ❖

ഒരുപള്ളിവഴക്ക—ഒരുലേഖകൻ ഇപ്രകാരം എഴുതിയിരിക്കുന്നു. "മലങ്കരെയുള്ള മിക്ക പള്ളിക്കാരെയും ബാധിച്ചിരിക്കുന്ന ഈ പിശാചു എൻെറ പത്രാധിപരെ നമ്മുടെ കണ്ണങ്കോട്ടു പള്ളിക്കാരെയും ബാധിച്ചിട്ടില്ലെന്നില്ല. ഇതിനുള്ള കാരണം ഇവരുടെ ഇടയിൽ ഇപ്പോൾ ഉണ്ടായ ഒരു ഉടമ്പടിയാണെത്രെ. എന്തെങ്കിലും ഇതെ സംബന്ധിച്ചുള്ള തിരക്കു കച്ചേരികയറിയെ മാറുകയുള്ളു എന്നുള്ള സ്ഥിതിയിൽ ആയിരിക്കുന്നു. ഈ അവസരത്തെ നോക്കിപ്പാർത്തും കൊണ്ടു നമ്മുടെ നശീകരണക്കൂട്ടരും ഇരിക്കുന്നു. എൻെറ സഹോദരന്മാരായ കണ്ണങ്കോട്ടു പള്ളിക്കാരെ പാമ്പിൻെറ കൂട്ടത്തിൻ തലയും മീനിൻെറ കൂട്ടത്തിൽ വാലുമെന്നുള്ള സ്ഥിതിയിൽ നടക്കുന്ന നിങ്ങളുടെ ഇടയിലുള്ള എഷണിക്കാരായ കൂട്ടരെ നിങ്ങൾ കാണുന്നില്ലയൊ. ഇപ്രകാരം നിങ്ങൾ തമ്മിൽ കലഹിച്ചു പാഞ്ഞലഞ്ഞു നടക്കുന്ന ഓന്നായികൾക്കു ഇരയാകാതെ നിങ്ങളുടെ വിശുദ്ധ പിതാക്കന്മാരുടെ കല്പനയെമാത്രം കേട്ടുനടക്കണമെന്നു ഈ അവസരത്തിൽ നിങ്ങളോടു ഞാൻ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു."

മാർ ദിവന്നാസ്യോസ സിമ്മനാരി—ഒരു കഴിഞ്ഞ മെട്രിക്കുലേഷ്യൻ പരീക്ഷക്കു നമ്മുടെ സിമ്മനാരിയിൽ നിന്നു ൧൮ കുട്ടികൾ ചേന്നതിൽ ൬ പേർ ജയിച്ചിരിക്കുന്നു. ഇവരിൽ നാലു ക്രിസ്ത്യാനികളും ഒരു മലയാള ശൂദ്രനും ഒരു പരദേശബ്രാഹ്മണനും ആകുന്നു. കഴിഞ്ഞ വർഷത്തെ പരീക്ഷാവിജയവും ഈ കൊല്ലത്തെ ജയവും തമ്മിൽ താരതമ്യപ്പെടുത്തിയാൽ സിമ്മനാരി ഉയർന്നു വരുന്നു എന്നു പറവാൻ സംശയമില്ല. പോയകൊല്ലം ൧൦൦-ക്കു ൩൩ വീതമായിരുന്ന ജയത്തിൻെറ പരിമാണം ഈ കൊല്ലം ൧൦൦-ക്കു ൫൦ വീതം ജയിച്ചിരിക്കുന്നതു ഉയർച്ചയാണെന്നു പറവാൻ സംശയമില്ലല്ലൊ.

❖ ❖ ❖

മുളന്തുരുത്തി സെന്തോമ്മാസ സ്ക്കൂൾ—ഈ ഇംഗ്ലീഷുപള്ളിക്കൂടത്തിൻെറ ൧൮൯൮ മുതൽ ൧൯൧൦ വരെ കഴിഞ്ഞ ൧൨ കൊല്ലങ്ങളിലെ റിപ്പോർട്ടു ഒന്നായി അച്ചടിച്ച ചെറിയ പുസ്തകത്തിൻെറ ഒരു പ്രതി അയച്ചുതന്നതു കിട്ടിയിരിക്കുന്നു. കഴിഞ്ഞുപോയ പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമേനിയാൽ മുളന്തുരുത്തി പള്ളിയിൽ ഒരു പള്ളിക്കൂടം ആരംഭിച്ചു എന്നും അതു പിന്നീടു നിൽ്ലായിപ്പോയ ശേഷം ൧൮൯൮ൽ വീണ്ടും ആരംഭിച്ചു ഇപ്പോൾ ഒരു മിഡിൽസ്കൂൾ ആയിരിക്കുന്നു എന്നും കാണുന്നു. രണ്ടു കൊല്ലത്തോളം മാനേജർമിക്കവാറും സ്വന്ത ചിലവിന്മേൽ നടത്തിയ ശേഷം കൊച്ചി ഗവർമ്മെണ്ടിൽനിന്നു ഗ്രാൻറു കിട്ടി. വടക്കെ ദേശത്തു ഇംഗ്ലീഷ വിദ്യയിൽ പൊതുവിൽ അഭിരുചി ഉണ്ടായിട്ടില്ലാത്തതു കൊണ്ടു ഫീസു സാധാരണയിൽ വളരെ കുറവാണ. അതു മൂലം ഫീസും ഗ്രാൻറും പള്ളിയിൽ നിന്നുള്ള ൧൧ ഉറുപ്പിക ഗ്രാൻറും മതിയാകാതെ മാനേജർ സ്വന്തം കയ്യിൽനിന്നു ശരാശരി മാസം ൩൦ ഉറുപ്പിക വീതം ചിലവു ചെയ്താണ നടത്തിപ്പോരുന്നതു. കഴിഞ്ഞ ൧൨ വർഷത്തെ കണക്കു ചേർത്തിരിക്കുന്നതിൽ നിന്നു വരവു കഴിച്ചു ൧൫൦൦ ഉറുപ്പിക മാനേജരുടെ കയ്യിൽനിന്നു ചിലവു ചെയ്തിട്ടുണ്ടെന്നു കാണുന്നു. ഇത്രവലിയ സംഖ്യ പരോപകാരാർത്ഥം ചിലവു ചെയ്യു മാനേജർ ആരാണെന്നറിവാൻ വായനക്കാർക്കു മോഹമുണ്ടായിരിക്കും. മററാരുമല്ല. ധർമ്മിഷ്ഠനെന്നു പ്രസിദ്ധപ്പെട്ടിരിക്കുന്ന രാ. രാ. ചാലിൽ കൊച്ചുകോര അവർകളാണ മാനേജരെന്നു വെളിപ്പെടുത്തുമ്പോൾ പണ്ടുപണ്ടെ വലിയ ധർമ്മികൾ എന്നു സർവ്വ സമ്മതമായിരിക്കുന്ന കുടുംബക്കാരാക കൊണ്ടു വായനക്കാർക്കു അത്ര അതിശയോക്തിയായിരിക്കയില്ലന്നു

വച്ചാണ പേർ വെളിപ്പെടുത്തുവാൻ ഇത്രയും മടിച്ചതു. റിപ്പോർട്ടിൽ ഒരു വിശേഷപ്രസ്താവനയുള്ളതു കേൾക്കേണ്ടതാണ. ഇത്രവരെ ചിലവുള്ള ഏർപ്പാടുകൾ കൊണ്ടു വല്ല ദ്രവ്യസഹായവും കിട്ടണമെന്ന ഉദ്ദേശമുണ്ടെന്ന വായനക്കാർക്കു തോന്നിയേക്കാം. ഹെ. അതു അശേഷമില്ല. കുട്ടികൾക്കു ഇരിപ്പാൻ സ്ഥലം അധികം ഒഴിവുള്ളതു കൊണ്ടു നിറഞ്ഞിരിപ്പാൻ തക്കവണ്ണം കുട്ടികളെ കിട്ടണമെന്നുമാത്രമെ മാനേജർക്കു അപേക്ഷയുള്ളു. വടക്കുള്ള സുറിയാനിക്കാർ ഈ അപേക്ഷയെ ശരിയായി സ്വീകരിക്കേണ്ടതാണ. ഹെഡ് മാസ്റ്റർ മിസ്റ്റർ റി. എം. യ കോബു അവർകളുടെ പരിശ്രമവും ഒട്ടും കുറവല്ല. ഇരുവരും സമുദായത്തിന്റെ കൃതജ്ഞതക്കു പാത്രവാന്മാരാണ.

* * *

ഇന്നത്തെ പത്രികയിൽ ഇടവകപത്രികയുടെ കഴിഞ്ഞകാല ചരിത്രങ്ങളേയും മറ്റും കാണിച്ചു ഒരു ദീർഘലേഖനം നൂതനമായ പല ആലോചനകളോടു കൂടി എഴുതിയിരിക്കുന്നതു ചേർത്തിട്ടുണ്ടു. അഭിപ്രായങ്ങൾ അറിഞ്ഞു കൂടാഞ്ഞിട്ടു ഒന്നും നടത്താതിരിക്കരുതു. ഒന്നാമതു. പത്രിക ക്രിസ്ത്യൻ കോളേജ് മാഗസീൻ പോലെ വരണമെന്നാണ ലേഖകന്റെ താല്പര്യം. മാഗസീൻ അലങ്കരിക്കുന്ന ലേഖകന്മാരുടെ ശതാംശം യോഗ്യതയുള്ള ഒരു ലേഖകനെ കിട്ടുവാൻ നമുക്കു എളുപ്പമില്ല. യോഗ്യന്മാർ എന്നു വിചാരിക്കപ്പെടുന്നവരോടു അപേക്ഷിച്ചാൽ, ചെമ്പു തെളിയുമെന്നുള്ള സംശയംകൊണ്ടൊ എന്തൊ നല്ല ലേഖനങ്ങൾ എഴുതുവാൻ അവർക്കു സമയമില്ലെന്നു ഒഴിവുകഴിവു പറഞ്ഞു കളയും. അഭിപ്രായം പറയുന്ന ലേഖകൻ തന്നെ ഒരു വിധം യോഗ്യനായ ഒരാളാണ. എങ്കിലും ഈ ലേഖനം എഴുതിയിട്ടുള്ളതെന്നു ആലോചിക്കെ. രണ്ടാമതു. ഇംഗ്ലീഷ അച്ചടിയും പത്രവും പുസ്തകശാലയുംമറ്റും ഉണ്ടാകണമെന്നു മറ്റൊരഭിപ്രായം. ഇതു ഒട്ടും തരക്കേടില്ല. കടലാസിൽ എഴുതി പിടിപ്പിപ്പാൻ ഒട്ടും പ്രയാസമില്ല. പ്രവൃത്തിപ്പിപ്പാൻ മാത്രം അല്പം പ്രയാസമുണ്ടായിരിക്കും. മാർ ദീവന്നാസ്യോസ് മിഷനറി ആരംഭിച്ചപ്പോൾ നമ്മുടെ ലേഖകൻ അതിനു ഒരു തടസ്സക്കാരനൊ സംശയക്കാരനൊ ആയിരുന്നല്ലൊ. ഇപ്പോൾ ശ്ലാഘിച്ചല്ലെ പറയുന്നതു. നീട്ടിപ്പിടിച്ചു എഴുതുന്നതുപോലെയല്ല പ്രവൃത്തി എന്നു ഇദ്ദേഹത്തിനു വിശ്വാസമുണ്ടെന്നു ഇതു കൊണ്ടു തോന്നുന്നു.

* * *

പത്രവായനക്കാർക്കു — വരി. വരി. എന്നിങ്ങനെ ഓരോ നോട്ടീസു എല്ലാ പ്രാവശ്യവും പുറങ്കടലാസിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ടു. കടലാസിന്റെ ഏതാനുംസ്ഥലം കളക എന്നല്ലാതെ തക്ക പ്രയോജനം ഇതുകൊണ്ടു കാണുന്നില്ലെന്നു വ്യസനപൂർവ്വം പ്രസ്താവിക്കുവാൻ ഞങ്ങളും മാനേജർ ആവശ്യപ്പെട്ടിരിക്കുന്നു. വരിപിരിപ്പാൻ രസീതുസഹിതം വീട്ടുതോറും ആളയച്ചാലും അവധിഅറിയിച്ചു പണം വാങ്ങുവാൻ ഇടയില്ല. ഒന്നരരൂപായ്ക്കു എത്രപ്രാവശ്യം ആളയക്കണമെന്നു അറിഞ്ഞുകൂടാ. രണ്ടുരൂപാ ചിലവു ചെയ്യുകിൽ മാത്രമെ ഒന്നര കിട്ടത്തൊള്ളു എന്നൊരുനിലം കിട്ടുകയില്ലന്നൊ വന്നാൽ പിന്നത്തെ ലാഭം പറയണമെന്നില്ലല്ലൊ. ഞങ്ങളുടെ വായനക്കാർ ഇനി എങ്കിലും ശിപായിവശം ഉടനടൻ പണം കൊടുത്തു രസീതുവാങ്ങിക്കണമെന്ന അപേക്ഷിക്കുന്നു.

* * *

ഒരു എഴുന്നള്ളിപ്പു — മാവേലിക്കര പുതിയകാവു പള്ളി വകയായ വെള്ളിക്കുരിശു മുതലായ്തു മോഷണം പോയിരുന്നതു കണ്ടുകിട്ടി. അതിനെപ്പറ്റി കൊററത്തു വിള കത്തനാർ മുതൽപേരുടെമേൽ ടി. പള്ളിട്രസ്റ്റികൾ വാദികളായി പൊലീസായും പിന്നീടു കൊല്ലം ജില്ലാ സീ. പി. കോടതിയിൽ ൧൦൮൭-ൽ വച്ചു ഹൈക്കോടതിയിൽ ൧൦൮൮-മാണ്ടു അപ്പീൽ ൫൦-ാം നമ്പരായി ബോധിപ്പിച്ചു വാദികൾക്കു പൂർണ്ണമായി തീരുമാനിക്കയും ചില തടസ്സം ഹേതുവാൽ ഇതുവരെ വാങ്ങിക്കാതെയിരിക്കയും ചെയ്തതായ ടി. കുരിശു മുതലായ്തിനെ ആ തടസ്സമായ വലിയ പെരുമ്പുഴയെ ദൈവകൃപയാൽ കടന്നു കഴിഞ്ഞ മകരമാസം ൧൭-ാം കോടതിയിൽ നിന്നും വാങ്ങി അതിൽ ചില ചില്ലറ അറ്റകുറ്റങ്ങൾ ഉണ്ടായിരുന്നതിനെ നന്നാക്കി കുംഭമാസം ൧൦-ാം ശനിയാഴ്ച ടി. പള്ളിയിൽനിന്നും ൩ മൈൽ ദൂരമുള്ള കരിപ്പുഴ എന്ന സ്ഥലത്തു വള്ളത്തിൽ കൊണ്ടുവന്നു അവിടെനിന്നും എതിരേറ്റു കരവഴി വളരെ ഘോഷമായി എഴുന്നള്ളിച്ചു പള്ളിയിൽ കൊണ്ടുവന്നു കൂദാശ മുതലായ്തും കഴിച്ചിരിക്കുന്നു. കുരിശു മുതലായ്തു അനേകനാൾ കാണാതെയിരുന്നതിന്നു കിട്ടിയതിനെപ്പറ്റിയുള്ള സന്തോഷനിവൃത്തിയിൽ ഇതിന്റെ വ്യവഹാരമദ്ധ്യേ അവസാനം കുരിശുവരച്ചു തീരുകയേയുള്ളു എന്നവിധിച്ച വട്ടമലക്കാരനും നവീകരണപ്രധാനികൈക്കാരനും ആലോചനക്കാരനും. ആയ കരു——യും ഒഴികെ ശേഷം സ്ഥലത്തുള്ളവരെല്ലാവരും അന്യസ്ഥ

ലത്തുകാരും ആയി അനേകർ വന്നുകൂടിയിരുന്നു. പള്ളമലക്കാരൻ പള്ളിപ്രവേശനം എന്നും മറ്റും ആക്ഷേപിച്ചുകൊണ്ടു വെളിക്കു വരാതെ ഒളിച്ചിരുന്നുംകൊണ്ടു കുറെ പറഞ്ഞു എങ്കിലും അതിനടുത്ത തിങ്കളാഴ്ച പള്ളിക്കു സമീപമുള്ള ക്ഷേത്രത്തിൽ ഒരു നൂറൊന്നു കലം ഉണ്ടായിരുന്നതിനെ കാണുന്നതിനു അതിനു സമീപമുള്ള ഒരു പീടികയിൽ വന്നിരിക്കയും നോമ്പുദിവസവും ഉച്ചനമസ്കാരത്തിനു പള്ളിയിൽ മണി അടിച്ചാറെയും പോകാതെ ഉച്ച തിരിയുന്നതുവരെ അവിടെയിരുന്നു ലജ്ജയും അറപ്പും ഇല്ലാതെ പബ്ളിക്കായി നൂറൊന്നു കലം കണ്ടതിന്റെശേഷമെ പോയിട്ടുള്ളു. ഇതു സത്യമാണെന്നുള്ളതിനു പുതിയ സ്കീപ്പാ തന്നെ സാക്ഷി. കൈമുത്തു ഭഗവതിക്കു കൊടുത്താലും തിരുമേനിക്കു കൊടുക്കയില്ലെന്നു പറഞ്ഞതും കൂപ്പിരപ്പു. പള്ളമലക്കാരാ തന്റെ വിധി ഇപ്പോൾ ഏതു സ്ഥിതിയിൽ ഇരിക്കുന്നു. ഇപ്പോൾ മൂന്നാം തികഞ്ഞു മൂഢിയായി.

എന്നൊരു സത്യവാൻ.

* * *

ഒരു പിശക്—താരകയുടെ ജീവിതകാലത്തു ജ്ഞാനസ്നാനപ്പെടുത്തുന്ന കുട്ടികൾക്കു കാസായിൽനിന്നു മാത്രം കൊടുക്കുക പതിവു മലങ്കരയിലുന്നും മറ്റും ഘോഷിച്ചിട്ടുണ്ടായിരുന്നതായി ഞാൻ ഓർക്കുന്നുണ്ടു. ൦൰൦ ഇട മാവേലിക്കരെ നവീകരണത്തിന്റെയും രക്ഷിക്കപ്പെട്ടവരുടെയും പ്രധാനിയായ ആളിന്റെയും മറ്റും കുട്ടികളെ ജ്ഞാനസ്നാനപ്പെടുത്തുന്നതിനു മാത്രം നവീകരണതലവൻ ഇവിടെ വന്നിരുന്നു. ൦൦ ൨ ൯- വെള്ളിയാഴ്ച പള്ളമലക്കാരനെക്കൊണ്ടു കുർബ്ബാന ചൊല്ലിക്കയും ജ്ഞാനസ്നാനം നവീകരണതലവൻ നടത്തുകയും ചെയ്തു. മൂറൊൻ വേണമെന്നും വേണ്ടായെന്നും പള്ളമലക്കാരനും ആയി തക്കമുണ്ടായി എങ്കിലും പള്ളമലക്കാരന്റെ തക്കം ഫലിച്ചില്ല. എവിടെനിന്നൊ ഒരു കുപ്പി എടുത്തു അതിൽനിന്നും മൂറൊൻ പുരട്ടുന്ന ചൊല്ലുചൊല്ലി കുട്ടികൾക്കു പുരട്ടി പിന്നീടു കുർബ്ബാന കൊടുക്കുന്നതിനും തക്കമുണ്ടായി എങ്കിലും കാസായിൽനിന്നു മാത്രമെ കൊടുത്തുള്ളു. ഏതിലെ അപ്പടി. പൈത്തിലെ ഇപ്പടി. എന്നു പറയുന്നതു പൊലെയാണു ഇവരുടെ നടപടി. മേല്പറഞ്ഞ കാരണങ്ങളാലും എല്ലാം സുറിയാനിയിൽ ചൊല്ലിയുംകൊണ്ടും പള്ളമലക്കാരൻ നവീകരണതലവനും ആയി മുഷിഞ്ഞു. പോകുന്നതുവരെ അടുക്കൽവരാതെയും രസക്കേടായിട്ടും ഇരിക്കയാണു അറിനാൽ ഒന്നു പുറകൊടിയാൽ കൊള്ളാമെന്നു ആലോചനയുണ്ട്. ഇങ്കിരിസുമണേപ്പിച്ചിരിപ്പാത്തതിനാൽ അതിൽ ചേരുവാൻ പ്രയാസമായി വന്നേക്കാമെന്നും അങ്ങനെയെങ്കിൽ റോമായിക്കു തന്നെ എന്നും ഉറച്ചിരിക്കുന്നു. സത്യഅടിസ്ഥാനം പിഴാൽ പിന്നെ ഒരെടത്തും ഉറക്കുവാൻ പ്രയാസം തന്നെ.

എന്നു കൂടെനിന്നു കണ്ടറിഞ്ഞവൻ.

* * *

ഒരു അഴകപിണക്കം—ഉരുശ്രീപുരംനിവാസിയായ നമ്മുടെ ലേഖകൻ ഇപ്രകാരം എഴുതിയിരിക്കുന്നു. "പ്രിയപത്രാധിപരെ താങ്കളുടെ കഴിഞ്ഞ ലക്കം പത്രികയിൽ, റോമാസഭയിൽ പ്രത്യേകം, റോമാ. സഭയിൽ ഉൾപ്പെട്ട തെക്കുംഭാഗരുടെ പള്ളികളിൽ മിക്കതിലും വ്യവഹാരം എന്ന പിശാചു പ്രവേശിച്ചിരിക്കുന്നതായി പ്രസ്താവിച്ചിരുന്നുവല്ലൊ. റോമാപ്പള്ളികളിൽ മാത്രമല്ല സുറിയാനിപ്പള്ളികളിലും ഈ ദുർദ്ദേവത ഏറക്കുറെ പ്രവേശിച്ചിരിക്കുന്നു കുറെ നാളുകളായി ഞങ്ങളുടെ (കറിച്ചി) പള്ളിയിലും ഈ ദുഷ്ടൻ കയറി ജനങ്ങളുടെ ഇടയിൽ വിരുദ്ധഭാവത്തെ വിതച്ചുതുടങ്ങിയിരിക്കുന്നു. ഈ ദുരാത്മാവിനെ ഇവിടെനിന്നു നീക്കുവാൻ ഒരു കൊട്ടും പിശാചിനും കഴിയുമെന്നു തോന്നുന്നില്ല. ചില പള്ളികളുടെ അധഃപതനത്തെയും ദുർദ്ദശാവസ്ഥയെയും കുറിച്ചു മുൻ ചില പത്രികകളിൽ കാർത്തികപ്പള്ളിയിലെ യാക്കോബായ കൊച്ചൻ ഇടവകപത്രികയുടെ സഹായി റിപ്പോർട്ടായിട്ടു പ്രസ്താവിച്ചിരുന്നതു വായിച്ചിട്ടുണ്ട്- ഈ പള്ളിയുടെ തൽക്കാല കഷ്ടാവസ്ഥയെയും അതിനുള്ള നിവാരണോപായങ്ങളെയും കുറിച്ചു പ്രസ്താവിപ്പാൻ ഒരു കൊച്ചനുമില്ലാത്തതാണു അതിശയം. ഇവിടത്തെ വഴക്കു "കൂട്ടം കൂത്തുകയാൽ കുലസ്ത്രീകൾ വരുത്തിക്കൂട്ടിവാട്ടം സ്വയം" എന്നു പറഞ്ഞതുപോലെയാണ്. ഇവിടെ കക്ഷിവഴക്കു ഇല്ല. എല്ലാം ഏകകക്ഷി ഏക വിശ്വാസം- "സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നതു എത്ര നന്മയും എത്ര സന്തോഷവും ആകുന്നു" എന്നു കല്പിച്ച ദാവീദു നിബ്യായുടെയും, "തനിക്കുതാൻ വിരോധമായി പിരിഞ്ഞിരിക്കുന്ന രാജ്യം എല്ലാം നശിച്ചുപോകും. തനിക്കു താൻ വിരോധമായി പിരിഞ്ഞിരിക്കുന്ന യാതൊരു നഗരമൊ ഭവനമൊ നിലനില്ക്കയില്ല" എന്നു കല്പിച്ച പരമരക്ഷകന്റെയും തിരുവചനങ്ങളെ പ്രിയപത്രാധിപരവർകളെ ഈ അവസരത്തിൽ മേല്പറഞ്ഞ പള്ളിക്കാരൊടു ഒന്നു ഉപദേശിക്കണെ".

| | അവർകൾ | രൂ | ണ | കാ |
|---|---|---|---|---|
| പുത്തൻകാവു മാത്തൂട്ടിൽ റമ്പ്പാൻ | ,, | ൧ | ൧൪ | ൦ |
| ,, പുത്തൻപുരക്കൽ മാത്തൻ | ,, | ൧ | ൧൪ | ൦ |
| പടിഞ്ഞാറെ പൈനുംമൂട്ടിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൧൫ | ൦ |
| ബ്ര· പുത്തൻകാവു പള്ളിയോഗം | | ൧ | ൧൨ | ൮ |
| കടനാട്ടു വായനസംഘത്തിൽനിന്നു | | ൧ | ൧൨ | ൮ |
| തിരുവല്ലാ കാവുംഭാഗം കല്ലൂർ മൂത്തകുഞ്ഞു | ,, | ൧ | ൧൨ | ൮ |
| കല്ലൂപ്പാറ അട്ടകാട്ടുവലിൽ വറുഗീസ | ,, | ൦ | ൭ | ൦ |
| കവിയൂർ ചിറത്തലക്കൽ കുഞ്ഞൻ | ,, | ൧ | ൧൪ | ൦ |
| ചെന്നിക്കര കുമരത്തുംമുറിയിൽ റമ്പ്പാൻ | ,, | ൧ | ൧൪ | ൦ |
| ,, മാമ്മൂട്ടത്തോട്ടത്തു ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| ,, പെരുമ്പ്രാൽ ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| മ. മുളക്കുഴിയിൽ അബ്രഹാം | ,, | ൧ | ൧൪ | ൦ |
| പാലക്കുഴിയിൽ ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| കല്ലാലത്തു കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| കണ്ടത്തിൽ ഉപ്പാത | ,, | ൧ | ൧൪ | ൦ |
| ബ- പുലിമ്പാലിൽ ദാവീദ കത്തനാർ | ,, | ൧ | ൧൪ | ൦ |
| ബ- മല്ലപ്പള്ളി പള്ളിയോഗം | | ൨ | ൦ | ൦ |
| ബ- ,, പുത്തൻപള്ളിയോഗം | | ൧ | ൧൪ | ൦ |

## പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | അണ |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ൦ | ൩ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | [illegible] |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൦ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

MAR THOMAS PRESS,
KOTTAYAM.